12-112 V'14 S
450 M.S

# തിരുവിതാംകൂർ-
# കൃഷിവ്യവസായമാസിക.

Vol. XVII. ൧൧൧൦ മിഥുനം No. VI.



# കൃഷിവ്യവസായമാസിക.

തിരുവിതാംകൂർ ഗവൺമെൻറ് എക്കണോമിക്ക്
ഡവലപ്പ്മെൻറ് ബോർഡിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നതു്.

## വിഷയവിവരം.




Here is the famous "FIBROS." a thoroughly reliable and inexpensive Alaram Timepiece of superior quality specially fittedup with all the latest devices to suit the varied Indian climatic conditions. It has earned a reputation for durability and accurate timekeeping.

**B. Rs. Five only**

**Written guarantee for 2 years.**

**P. R. & BROTHERS.**

**Dealers in Watches & Clocks**

**Main Road, TRIVANDRUM.**

**Packing & V. P. Charges extra.**

# തിരുവിതാംകൂർ
# കൃഷിവ്യവസായമാസിക.

വാല്യം 17 } തിരുവനന്തപുരം, 1112 മിഥുനം { ലക്കം 6

## * കന്നുകാലിവളർത്തൽ.

കെ. ആർ. നാരായണയ്യർ (കൃഷിഡയറക്ടർ)

ഒരു കർഷകരാജ്യമായ നമ്മുടെ നാട്ടിൽ കന്നുകാലികളെക്കൊണ്ടുള്ള ഉപയോഗങ്ങൾ നാൾക്കുനാൾ വർദ്ധിച്ചു വരുന്നുണ്ടെങ്കിലും കാലികളെ സംസ്കരിച്ചു കൂടുതൽ പ്രയോജനകരമാക്കുന്നതിലേക്കുള്ള ശ്രദ്ധയോ പ്രവൃത്തനങ്ങളോ നമ്മുടെയിടയിൽ വളരെ കുറവായിട്ടാണു് ഇരിക്കുന്നതു്. ധാരാളം നിലം കൃഷിയുള്ളതായ നമ്മുടെ രാജ്യത്തിൽ കന്നുകാലികളെക്കൊണ്ടുള്ള ആവശ്യകത ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്നു നിങ്ങൾക്കു എല്ലാപേക്കും അറിയാമല്ലൊ. ബഹുമാനപ്പെട്ട വൈസ്രായി അവർകൾ ഒരു അവസരത്തിൽ പറഞ്ഞതുപോലെ "ഇന്ത്യയിലെ കർഷകവൃത്തിയുടെ പ്രവൃത്തനക്കൂടം പശുക്കളും കാളകളും അവയുടെ ക്ഷമാപൂൎണ്ണങ്ങളായ ചുമലുകളിൽ വഹിച്ചുകൊണ്ടു് പോകുന്നു. കൃഷിക്കാരന്റെ വിശ്വസ്തസഹായികളും കന്നുകാലികൾതന്നെ. അവയെക്കൂടാതെ കൃഷിക്കാരനു് നിലങ്ങളിൽ കൃഷിചെയ്യുന്നതിനൊ വിളവുകളെ വ്യാപാരസ്ഥലങ്ങളിൽ കൊണ്ടുപോകുന്നതിനൊ സാധിക്കുന്നതല്ല. കൃഷിക്കാരനും അയാളുടെ ഭാൎയ്യക്കും പ്രത്യേകിച്ചു അയാളുടെ ശിശുക്കൾക്കും ഉള്ള ഉത്തമവൈദ്യൻ അയാളുടെ പശുതന്നെയാണു്". പരിഷ്കൃതരീതിയിലുള്ള കർഷകോപകരണങ്ങളെ വലിച്ചു കൊണ്ടുപോകാൻ കാളകൾക്കു ശക്തിയില്ലെങ്കിൽ പിന്നെ ഭദ്രതരമായ ഉപകരണങ്ങൾകണ്ടുപിടിക്കുന്നതിനും പ്രചാരത്തിൽവരുത്തുന്നതിനുംവേണ്ടി ധനവും സമയവും ചെലവുചെയ്യുന്നതുകൊണ്ടു് യാതൊരുപ്രയോജനവുമില്ല. നമ്മുടെ കർഷകജനതയെ ഉദ്ധരിക്കുന്നതിനുള്ള ഉത്തമമാൎഗ്ഗങ്ങളിൽ ഒന്നു നാട്ടിന്റെ നാനാ

---

* നാഞ്ചിനാട്ടു് Milk Supply and Dairy farming Co-operative Socicties ഉൽഘാടനം ചെയ്ത അവസരത്തിൽ കൃഷിഡയറക്ടർ മി. കെ. ആർ. നാരായണയ്യർ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ഭാഗങ്ങളിലുമുള്ള കന്നുകാലിയുടെ ജാതിയെ ഉൽകൃഷ്ടമാക്കുകയെന്നുള്ളതാണു്. ഇതിലേക്കു വേണ്ട പ്രവൎത്തനങ്ങൾ ഇപ്പോൾ ഇൻഡ്യാസാമ്രാജ്യം ഒട്ടുക്കു വളരെ ശുഷ്കാന്തിയോടുകൂടി ആരംഭിച്ചിരിക്കയാണു്.

ഇന്ത്യയിലെ മററു ഭാഗങ്ങളിലുള്ള കന്നുകാലികളെ അപേക്ഷിച്ചു നമ്മുടെ കാലികൾ ആകൃതിയിൽ വളരെ ചെറുതായും ജോലി ചെയ്യുന്നതിനു കെല്പില്ലാതെയും പാൽകറവശക്തി തീരെ കുറഞ്ഞുമാണു് കാണപ്പെടുന്നതു്. നമ്മുടെ രാജ്യത്തിലെ ശീതോഷ്ണാവസ്ഥ കാലിവളൎത്തലിനു പററിയതല്ലാ എന്നു അഭിപ്രായമുണ്ടു്. ഇടവപ്പാതിയും തുലാവൎഷവും നമുക്കു ധാരാളമായി കിട്ടുന്നുണ്ടു എന്നും മഴക്കാലങ്ങളിൽ ധാരാളം പുല്ലു് നമ്മുടെ പുരയിടങ്ങളിലുംകുന്നുകളിലും സമൃദ്ധിയായി വളരുന്നുണ്ടു് എന്നുംസമ്മതിക്കാം. എന്നാൽ ധാരമുറിയാതെ മഴപെയ്തുകൊണ്ടിരിക്കുന്ന അവസരങ്ങളിൽ കന്നുകാലികളെ വെളിയിൽ ഇറക്കി മേയ്ക്കുന്നതിനു സൌകൎയ്യമില്ലാതെയിരിക്കുന്നതിനാൽ ഏകദേശം ആറുമാസക്കാലത്തേക്കു വളരെ കുറച്ചു ദിവസങ്ങളിൽമാത്രമെ ശരിയായ മേച്ചിൽ കിട്ടുന്നുള്ളു എന്ന പരമാൎത്ഥം ഗ്രഹിക്കവരും ഗ്രഹിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. മഴക്കാലം കഴിഞ്ഞാൽ വേനൽകാലത്തു പുല്ലു് നിശ്ശേഷം ഇല്ലാതെയായിത്തീരുന്നു. ഈ കാലത്താണു് മിക്ക കന്നുകാലികളും അൎദ്ധപട്ടിണിയായി കഴിച്ചുകൂട്ടുന്നതു്. നമ്മുടെ മണ്ണിനു മിക്ക പ്രദേശങ്ങളിലും ഈൎപ്പം പിടിച്ചു സൂക്ഷിക്കുന്നതിനുള്ള ശക്തി കുറവായിരിക്കുന്നതിനാൽ വേനൽകാലത്തു പുല്ലു വളരുന്നതിനു സൌകൎയ്യമില്ലാതെയായിത്തീരുന്നു. മഴക്കാലത്താണെങ്കിൽ സസ്യപോഷണത്തിനാവശ്യമുള്ള ധാതുദ്രവ്യങ്ങൾ മുഴുവനും മഴവെള്ളത്തിൽ കുത്തിയൊലിച്ചു നഷ്ടപ്പെട്ടുപോകയുംചെയ്യുന്നു. ഈ കാരണങ്ങളാൽ ഇവിടെ വിളയുന്ന പുല്ലുകളിൽ കാലികളുടെ വളൎച്ചക്കു ഏററവും അത്യാവശ്യമായ കാൽസ്യവും ഫാസ്ഫാസ്സും വളരെ കുറച്ചു മാത്രമായിട്ടെ കാണുന്നുള്ളു. തന്മൂലം നമ്മുടെ കന്നുകാലികൾ നാൾക്കുനാൾ കുരുടിച്ചുവരികയും ചെയ്യുന്നു. ഇപ്രകാരമുള്ള വളൎച്ചക്കുറവിനേയും ശീതോഷ്ണാവസ്ഥകൊണ്ടുണ്ടാകുന്ന ദൂഷ്യങ്ങളേയും പരിഹരിക്കുന്നതിലേക്കുള്ള മാൎഗ്ഗങ്ങൾ കണ്ടുപിടിക്കുന്നതിനായി ഡിപ്പാൎട്ടുമെൻറിൽനിന്നും വേണ്ടതുചെയ്തുവരുന്നു എന്നു നിങ്ങളെ അറിയിക്കുന്നതിനു എനിക്കു താല്പൎയ്യമുണ്ടു്.

ഈ രാജ്യത്തിലുള്ള കന്നുകാലികളുടെ എണ്ണം മററു രാജ്യങ്ങളിലേതുമായി താരതമ്യപ്പെടുത്തിനോക്കിയാൽ ജോലി ചെയ്യുന്നതിനുള്ള ഉരുക്കളുടെ എണ്ണമാണു് ഇവിടെക്കൂടി നില്ക്കുന്നതെന്നു കാണാവുന്നതാണു്. ശരാശരി നൂറു ഏക്കർകൃഷിസ്ഥലത്തെ ആവശ്യത്തിനു ബാംബേ പ്രസിഡൻസിയിൽ ൨൪-ം പഞ്ചാബിൽ ൩൬-ം ഈജിപ്തിൽ ൨൭-ം വീതം ഉള്ളപ്പോൾ ഇവയുടെ എണ്ണം തിരുവിതാംകൂറിൽ ൪൮

വീതമാണു്. ഈ കൂടുതൽ കാലികളുടെ ദുർബലതകൊണ്ടു് ഭീമമായ നഷ്ടത്തിനു കാരണമാകുന്നുവെന്നു് നാം ഓർക്കണം. എന്തുകൊണ്ടെന്നാൽ ൧൦ ദൃഢഗാത്രരായ ഉരുക്കളുടെചിലവു് ൪൦൦ ദുർബലരായ ഉരുക്കളുടെ ചിലവിൻെറ പകുതിയോളംതന്നെ ആകുന്നതല്ല. കറവപ്പശുക്കളുടെകാര്യത്തിലാണെങ്കിൽ അവയിൽനിന്നും വളരെകുറച്ചു ഫലംമാത്രമെനമുക്കു സിദ്ധിക്കുന്നുള്ളു. മിക്ക പശുക്കളും അനേകം നാൾ കറവയില്ലാതെയുംഗർഭോൽപ്പാദനമില്ലാതെയും കഴിയുന്നതിനാൽ അവയിൽ ഏറക്കുറെ എണ്ണം മച്ചികളായിത്തീരുന്നുംഉണ്ടു്. കഴിഞ്ഞ കന്നുകാലി സെൻസസ്സിൻപ്രകാരം ഇവിടെ ൨൦൬൪ എരുമകളും ൩൭൫൫൯ പശുക്കളും ഉണ്ടായിരുന്നതിൽ മിക്കവാറും എഴുപത്തിഅഞ്ചുശതമാനംഎണ്ണം ഉരുക്കൾ കറവയില്ലാതെ നില്ക്കപ്പെട്ടതായിട്ടാണുകണ്ടതു്. ഇവയെ ശരിയായിതീററിസംരക്ഷിച്ചുകാലാകാലങ്ങളിൽ പോത്തുംകാളയുമായി ചേർത്തിരുന്നുവെങ്കിൽ അവ ആണ്ടിൽ ഒരിക്കൽവീതമൊ അല്ലെങ്കിൽ ൪൮ മാസം കൂടുമ്പൊഴെങ്കിലുമൊ ആയി പ്രസവിച്ചു കറവപ്പശുക്കളുടേയും എരുമകളുടേയും എണ്ണം കൂടുന്നതിനുംതന്മൂലം നാട്ടിലെ ക്ഷീരസമ്പത്തു വർദ്ധിപ്പിക്കുന്നതിനും നിദാനമായിത്തീരുമായിരുന്നു.

അനേകനാളുകളായി ഉല്പാദനവിഷയത്തിൽ യാതൊരു തത്വവുമില്ലാതെ ഏതു കാളകളുമായി നാം പശുക്കളെ ചേർത്തുവന്നിരുന്നതുകൊണ്ടും ക്രമമായി തീററി സംരക്ഷിക്കുന്നതിൽ നാം ശ്രദ്ധിക്കാത്തതുകൊണ്ടുമാണു് കന്നുകാലികളുടെ സ്ഥിതിക്കു് അധഃപതനം വന്നിട്ടുള്ളതു് എന്നു പറയുന്നതിൽ യാതൊരു അതിശയോക്തിയുമില്ല. സെൻസസ്സ് കണക്കിൻപ്രകാരം കറന്നുകൊണ്ടിരുന്ന ൯൨൪൯൨ പശുക്കളിൽ ദിവസവും മുന്നാഴി പാലിൽകൂടുതൽ തന്നുകൊണ്ടിരുന്നതു് ൩ ശതമാനം മാത്രമായിരുന്നു. അതുപോലെതന്നെ കറന്നുകൊണ്ടിരുന്ന ൪൫൦൨ എരുമകളിൽ ഇത്രയും പാൽവീതം തന്നുകൊണ്ടിരുന്ന ൨൩ ശതമാനത്തിൽ കൂടുതൽ ഇല്ലായിരുന്നു. അതായതു തിരുവിതാംകൂറിൽ ഇന്നു മുന്നാഴിപാലിൽകൂടുതൽ കറക്കുന്ന പശുക്കൾ ഉദ്ദേശം ൩൦൦൦-വും എരുമകൾ ൨൦൦൦-വും മാത്രമാണു്. അതുപോലെതന്നെ ശരാശരി ആൾവീതം ആണ്ടൊന്നുക്കു തിരുവിതാംകൂറിൽ ഉപയോഗിക്കുന്ന പാല്‌ ൪൩ റാത്തൽവീതവും തിരുവനന്തപുരം പട്ടണത്തിൽ ൨൭ റാത്തൽവീതവുമാണു്. എന്നാൽ ബാംബേയിൽ ശരാശരി ഒരാൾ ഒരുകൊല്ലത്തിൽ ൧൦ റാത്തൽവീതവും കൽക്കട്ടായിൽ ൮൦ റാത്തൽ വീതവും പഞ്ചാബിൽ ൪൦൦ റാത്തൽവീതവും പാൽ ഉപയോഗിക്കുന്നു. സാധാരണ ഒരു വെറും പഞ്ചാബിയെക്കാണുമ്പോൾ നമുക്കുണ്ടാകുന്ന ചെറുഭയത്തിൻെറ കാരണം ഈ വ്യത്യാസം കൊണ്ടാണു്. ഒരു മനുഷ്യൻെറ ശരിയായ വളർച്ചക്കും ശരിയായി അയാളുടെ ജോലിനിർവ്വഹണത്തിനുമായി ദിവസേന അയാൾ ൮ ഔൺസുപാൽവീതം

എങ്കിലും ഉപയോഗിക്കണമെന്നാണ് കർണൽ മക്കാരിസൻറെ ഗ്രന്ഥത്തിൽ നടത്തിയിട്ടുള്ള പരീക്ഷണങ്ങൾ തെളിയിച്ചിരിക്കുന്നത്. അതായത് ഒരാൾ ഒരുകൊല്ലത്തിൽ ൧൮൦ റാത്തൽ പാൽവീതമെങ്കിലും തീർച്ചയായും ഉപയോഗിക്കണം. ഈ കണക്കുകളെപ്പററി ചിന്തിക്കുമ്പോൾ നമ്മുടെ ഇപ്പോഴത്തെ അവസ്ഥ എത്രകണ്ട് ശോചനീയമാണെന്ന് ഞാൻ പ്രത്യേകം എടുത്തുപറയേണ്ടതില്ലല്ലോ.

വളരെ മോശമായ നിലയിൽ എത്തിയിട്ടുള്ള നമ്മുടെ കാലികളെ അഭിവൃദ്ധിപ്പെടുത്തുന്നതിലേക്കുള്ള മാർഗ്ഗങ്ങൾ ആലോചിച്ചു പ്രവൎത്തനം നടത്തുന്നതിലേക്കായിട്ട നിങ്ങളുടെ സംഘത്തിൻെറ രീതിയിൽ അനേകസംഘങ്ങൾ തിരുവിതാംകൂറിൽ ആവിർഭവിക്കേണ്ടതായിട്ടാണ് ഇരിക്കുന്നത്. അതിലേക്കു വേണ്ട സഹായസഹകരണങ്ങൾ നൽകുന്നതിനു ഞാൻ എപ്പോഴും സന്നദ്ധനാണ്. കാര്യക്ഷമമായും സംഘടനാപൂർവ്വവുമുള്ള ഗോപരിപാലനം രാജ്യത്തിൽ സാമ്പത്തികാഭിവൃദ്ധി ഉണ്ടാക്കുന്നുണ്ടെന്ന് അനുഭവപ്പെട്ടിട്ടുണ്ടെങ്കിലും അതിൻെറ ഫലങ്ങൾ ശാശ്വതമായി നിലനില്ക്കണമെങ്കിൽ പ്രവൎത്തനങ്ങൾ തുടൎന്നു കൊണ്ടുപോകേണ്ട ആവശ്യം ഉണ്ട്. അതിനാൽ നിങ്ങളുടെ സംഘത്തിൻെറ പരിപാടി നിൎണ്ണയിക്കുന്ന അവസരത്തിൽ ശാശ്വതമായ പ്രവൎത്തനപദ്ധതികളുള്ള ഏൎപ്പാടുകൾ ഉണ്ടായിരിക്കണമെന്ന് ഞാൻ ഉൽബോധിപ്പിച്ചുകൊള്ളുന്നു.

പശുക്കളെ നല്ലഇനം കാളകളുമായി ചേർക്കണമെന്ന തത്വത്തെ അടിസ്ഥാനമാക്കിയാണല്ലോ വർഗ്ഗസംസ്കരണത്തിനുള്ള ഏതു പദ്ധതിയും രൂപീകരിക്കുന്നത്. വർഗ്ഗശുദ്ധിയുള്ള കാളകൾക്കു പരമ്പരയായി അവയുടെ ഗുണങ്ങൾ സന്താനങ്ങൾക്കു നൽകുന്നതിനുള്ള ശക്തി പ്രശസ്തരീതിയിൽ കാണാവുന്നതാണ്. ഈ തത്വത്തെ അടിസ്ഥാനമാക്കിയാണ് ഡിപ്പാർട്ടുമെൻറിൻെറ ആവിർഭാവം മുതൽക്കു നാട്ടിൻെറ നാനാഭാഗങ്ങളിലുമായി വിത്തുകാളകളെ നിറുത്തി സംരക്ഷിക്കുന്നതിൽ പൊതുജനങ്ങൾക്കു ഗ്രാൻറുകൾ നൾകി പ്രോത്സാഹിപ്പിക്കുകയും ഡിപ്പാർട്ടുമെൻറുവക സ്ഥാപനങ്ങളിൽ നല്ലഇനം കാളകളെ നിറുത്തി സംരക്ഷിക്കുകയും ചെയ്യുന്നത്. ഉൽകൃഷ്ടഗുണങ്ങൾ ഉള്ള നല്ല ഇനം കാളകൾക്കുണ്ടാകുന്ന സന്താനങ്ങളുടെ പാരമ്പര്യഗുണങ്ങൾ സൂക്ഷ്മമായി അറിയുന്നതിലേക്കു നാം ശരിയായ രേഖകൾ സൂക്ഷിക്കുന്ന പതിവില്ല. ഇപ്രകാരമുള്ള സംഘങ്ങൾക്കു ഈ വിഷയത്തിൽ ഉത്തമസേവനം ചെയ്യാൻ സാധിക്കുന്നതാണ്. സംഘാംഗങ്ങളുടെ ഉരുക്കളെ നമ്പർചെയ്തു അടയാളപ്പെടുത്തുകയും അവയിൽ ഓരോന്നിൻെറയും കറവ, പ്രസവം, സന്താനങ്ങൾ എന്നിവയെപ്പററിയുള്ള വിവരങ്ങൾക്കു ശരിയായ റിക്കാട്ടുകൾ സൂക്ഷിക്കുകയുംചെയ്യുന്നതായാൽ ഓരോ ഉരുക്കളുടേയുംഗുണങ്ങൾ അറിയുന്നതിനു സാധിക്കുന്നതാണ്. ഇപ്പോൾ നാം ഉരുക്കളുടെക്രയവി

ക്രയം നടത്തിവരുന്നതു് കേട്ടുകേൾവിയേയും കാഴ്ചയേയും മാത്രം അടിസ്ഥാനമാക്കിയാണല്ലോ. കാഴ്ചയിൽ നല്ലതായി തോന്നപ്പെടുന്ന പല ഉരുക്കൾക്കു പല നല്ല ഗുണങ്ങൾ ഉണ്ടെന്നു വിശ്വസിച്ചു ഉല്പാദനം നടത്തിയതിൻെറശേഷം ഗുണങ്ങളെ സംബന്ധിച്ചുള്ള പ്രത്യാശ നിരാശയായി തീൎന്നു എന്നു വരാവുന്നതാണ്ടു്. ഈ ദൂഷ്യപരിഹാരത്തിനായിട്ടാണു് പ്രത്യേക റിക്കാർട്ടുകൾ സൂക്ഷിക്കണമെന്നു് ആവശ്യപ്പെടുന്നതു്. പരിഷ്കൃതരാജ്യങ്ങളിൽ എല്ലായിടത്തും ഈ ഏൎപ്പാടു നടപ്പിലിരിക്കുന്നതുകൊണ്ടു് അവിടങ്ങളിൽ കന്നുകാലിവളൎത്തൽ ഈ സമ്പ്രദായംമൂലം വളരെ അഭിവൃദ്ധിയിൽ വന്നിട്ടുണ്ടു്. ഇപ്രകാരമുള്ള "രജിസ്ട്രേഷൻ" ഏൎപ്പാടു നാട്ടിൽ പ്രചരിപ്പിക്കുന്നതിനും ഈ ഏൎപ്പാടു ഏതുവിധത്തിലാണു് നടപ്പാക്കുന്നതെന്നു ജനങ്ങളെ ധരിപ്പിക്കുന്നതിനുമായി തിരുവനന്തപുരം പട്ടണത്തിലെ കന്നുകാലികളെ ഡിപ്പാർട്ടുമെൻറിൽനിന്നും രജിസ്റ്റർ ചെയ്തു സംസ്കരിക്കുന്നതിനുള്ള ഒരു പദ്ധതി തുടങ്ങിയിരിക്കുന്നതിലേക്കു ഈ സംഘം ഭാരവാഹികളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

ഉല്പാദനം നടത്തി സംസ്കരിക്കപ്പെടുന്ന ഉരുക്കളെ ശരിയായ രീതിയിൽസംരക്ഷിച്ചു തീററി പോററിയില്ലെങ്കിൽ അവയ്ക്കു ലഭിക്കുന്ന അഭിവൃദ്ധി നഷ്ടപ്പെടുന്നതാണെന്നു് എല്ലാ കാലി വളൎത്തുകാരും അറിഞ്ഞിരിക്കേണ്ടതാണു്. സാധാരണ കൃഷിക്കാർ തങ്ങളുടെ കറവപ്പശുക്കൾക്കു കറവക്കാലത്തുമാത്രം തീററികൊടുക്കുകയും കറവയില്ലാത്തകാലത്തു അവയെ വെറുതെ അഴിച്ചു എവിടെയെങ്കിലും പോയി എന്തെങ്കിലും തിന്നുന്നതിനായി വിടുകയുമാണല്ലോ പതിവു്. ജനസംഖ്യയുടെ വൎദ്ധനവുമൂലം കുടിപാൎപ്പിനും ആഹാരസാധനങ്ങൾ കൃഷിചെയ്യുന്നതിനും വേണ്ട ഭൂമിതികയാതെയിരിക്കുന്ന ഇക്കാലത്തു കന്നുകാലിമേച്ചിലിനായി സ്ഥലം ഒഴിച്ചിടുന്നതിനു സാധിക്കാതെ വരുന്നതിനാൽ കാലികൾക്കു വേണ്ട തീററിസാധനങ്ങൾ ഓരോ കർഷകനും തൻെറ കൃഷി ഭൂമിയിൽ ഒരു ചെറിയഭാഗം പ്രത്യേകം വേർതിരിച്ചുവക്കേണ്ടതാണു്. കാലികൾക്കു പുല്ലുവകകളുംമററും കൃഷിചെയ്തു് ഉണ്ടാക്കുന്നഏൎപ്പാടു് തിരുവിതാംകൂറിലെ കർഷകരുടെഇടയിൽ പ്രചരിക്കേണ്ടതു്അത്യാവശ്യമായിട്ടാണു്ഇരിക്കുന്നതു്. ഈനാട്ടിൽ ആദായകരമായി കൃഷിചെയ്തു ഉണ്ടാക്കാവുന്ന പുല്ലുവകകൾ ധാരാളംഉണ്ടു്. മേച്ചിൽ സ്ഥലങ്ങളിൽനിന്നും കിട്ടുന്ന പുല്ലിനെമാത്രം ആശ്രയിച്ചിരിക്കാതെ സംഘത്തിൻെറ ആധീനത്തിൽ കൃഷിചെയ്യുന്നതിനു സൌകൎയ്യമുള്ളസ്ഥലങ്ങളിൽഎല്ലായിടത്തും പുല്ലുവകകൾ നട്ടു പിടിപ്പിക്കുന്നതിൽ സംഘം പ്രവൎത്തകന്മാർ നിഷ്കർഷിക്കുമെന്നു വിശ്വസിക്കുന്നു.

പുല്ലുവകകൾ നട്ടുവളൎത്തി എടുക്കുന്നതുകൂടാതെ വർഷകാലങ്ങളിൽ ഇവിടെയുള്ള സമീപപ്രദേശങ്ങളിലും മററും സമൃദ്ധിയായി തഴച്ചുവളൎന്നു പൂക്കുന്ന പുല്ലുകളെ ശേഖരിച്ചു പച്ചപ്പുല്ലു കിട്ടാതെയിരിക്കുന്ന വേനൽക്കാലത്തെ ഉപയോഗത്തിന്നായി

സൂക്ഷിക്കുന്നതിലേക്കും സംഘം വേണ്ട പ്രവർത്തനങ്ങൾ തുടങ്ങേണ്ടതാണ്. വലിയ പണച്ചിലവും സമയനഷ്ടവും കൂടാതെ ഇപ്രകാരം ശേഖരിച്ചു സൂക്ഷിക്കുന്ന പുല്ല് വേനൽക്കാലങ്ങളിൽ കാലികൾക്കു നല്ല ആഹാരസാധനമായി തീരുന്നു. ചിലഇനം പുല്ലുകൾ ഇപ്രകാരം സൂക്ഷിക്കുന്നതിലും ആദായകരമായിരിക്കുന്നതു് ഉണക്കി വയ്ക്കോൽ പോലെ (Hay) തയ്യാറാക്കുകയാണ്. അപ്രകാരമുള്ള പുല്ലുകൾ ഏവയെന്നും മററും ഉള്ള അന്വേഷണത്തിലും സംഘത്തിന്റെ ശ്രദ്ധ പതിക്കേണ്ടതാണ്. ഈ വിഷയത്തിൽ ഡിപ്പാർട്ടുമെന്റിൽ ഉള്ള ഉദ്യോഗസ്ഥന്മാരുടെ സഹായം സംഘത്തിനു ഉണ്ടായിരിക്കുന്നതാണ്.

കന്നുകാലി മേച്ചിലിനായി ഏതാനും സ്ഥലങ്ങൾ തരിശായി പലയിടത്തും കാണാവുന്നവയെപ്പററി രണ്ടു വാക്കു ഈ സന്ദർഭത്തിൽ പറയേണ്ടിയിരിക്കുന്നു. ഉദ്ദേശം ൧൦൦൦൦-ത്തിൽ ചില്വാനം ഏക്കർ സ്ഥലമോളം ഇതിലേക്കു ഒഴിച്ചിടപ്പെട്ടിട്ടുണ്ടു്. എങ്കിലും അതിൽ എത്ര കന്നുകാലികൾ മേയുന്നു എന്നു അറിവില്ല. ഈ സ്ഥലങ്ങളിൽ വളരുന്ന പുല്ലുകൾ മിക്കവാറും അരമുള്ളതും കന്നുകാലികൾ അധികം ഇഷ്ടപ്പെടാത്തതുമായിട്ടാണു കാണുന്നതു്. ഇതിന്റെ കാരണം എന്താണെന്നും മേച്ചിൽസ്ഥലങ്ങളായി ഇവയെ ഏതുവിധത്തിൽ ഉപയോഗപ്പെടുത്താമെന്നും പ്രത്യേകം പരിശോധിക്കേണ്ടിയിരിക്കുന്നു. മിക്കവാറുമുള്ള സ്ഥലങ്ങളിലെ മണ്ണു മഴക്കാലങ്ങളിലെ ഒലിപ്പുമൂലം (Ervsion) നഷ്ടപ്പെട്ടുപോയിരിക്കുന്നതിനാൽ അവ ഒട്ടധികവും ഫലപുഷ്ടിയില്ലാതെയായിട്ടാണ് കിടക്കുന്നതു്. സമീപസ്ഥലങ്ങളിലുള്ള മേച്ചിൽ പ്രദേശങ്ങളിലും ഇതുപോലെയുള്ള ന്യൂനതകൾ സംഭവിച്ചുകൊണ്ടിരിക്കുന്നുവെന്നു സംഘത്തിനു മനസ്സിലാകുന്നതാണ്. ഈ കുറവുകളെ പരിഹരിച്ചു മേച്ചിൽസ്ഥലങ്ങൾ കൂടുതൽ ഫലപുഷ്ടിയുള്ളവയാക്കിത്തീർക്കുന്നതിലേക്കു ഒരു പദ്ധതി സംഘത്തിൽനിന്നും രൂപീകരിക്കേണ്ടതു ഏററവും അത്യാവശ്യമുള്ള ഒരു സംഗതിയാകുന്നു.

തിരുവിതാംകൂറിലെ കന്നുകാലി വളർത്തലിലെ ഏതാനും ന്യൂനതകളും അവയെ പരിഹരിക്കുന്നതിലേക്കുള്ള ചില നിർദ്ദേശങ്ങളും ഇവിടെ പ്രസ്താവിച്ചതിൽനിന്നു നാം കാലിവളർത്തലിൽ മററുരാജ്യക്കാരെ അപേക്ഷിച്ചു എത്ര പിന്നണിയിലാണു് നില്ക്കുന്നതു് എന്നു വെളിവാകുന്നുണ്ടല്ലോ. കന്നുകാലിവളർത്തലിലും പാൽ വ്യവസായത്തിലും സഹകരണസംഘങ്ങൾമൂലം എത്രമാത്രം അഭിവൃദ്ധിയുണ്ടാകുമെന്നു് കൽക്കട്ടാ മദ്രാസ് മുതലായ പട്ടണങ്ങളിലെ ക്ഷീരവ്യവസായസംഘങ്ങൾ നമുക്ക് മാതൃക കാണിച്ചുതരുന്നുണ്ടു്. കാര്യക്ഷമമായും സംഘടനാപൂർവ്വമായും ജനങ്ങളുടെ ഉൽക്കർഷത്തെ ലാക്കാക്കിയും പ്രവർത്തിക്കുന്ന ഏതു സ്ഥാപനത്തിനും വേണ്ട പ്രോത്സാഹനങ്ങൾ നല്കുന്ന വിഷയത്തിൽ ഗവർമ്മെന്റുകൾ ഒട്ടും പിന്നോക്കമല്ലായെന്നതിനു തദ്ദേശഗവർമ്മെന്റുകൾ മാതൃകയായിനില്ക്കുന്നു. ഡെൻമാർക്ക്, ഹാളൻഡ് മുതലായ ചെറിയ

പാശ്ചാത്യരാജ്യങ്ങളിൽ സഹകരണസംഘങ്ങൾമൂലം കാലിവളർത്തലും പാൽവ്യവസായവുംകൊണ്ട് എന്തുമാത്രം സാമ്പത്തികാഭിവൃദ്ധി തന്നാട്ടുകാർക്കു ലഭിച്ചിട്ടുണ്ട് എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

നമ്മുടെ ശീതോഷ്ണസ്ഥിതിക്കു പശുക്കളെക്കാൾ കുറേക്കൂടി പറ്റിയിരിക്കുന്നതു എരുമകളാണ് എന്നു പറയുന്നതിൽ വലിയ തെറ്റില്ല. എരുമകൾക്കു മഴ വലിയ ഒരു ബാധകമായി തീരുന്നില്ല. താരതമ്യേന നോക്കുന്നതായാൽ പശുവിനേക്കാൾ എരുമക്കു പോഷകവസ്തുക്കൾ കുറഞ്ഞതും അരമുള്ളതുമായ ആഹാരസാധനങ്ങൾ ഭക്ഷിച്ചു ജീവിക്കാൻ കഴിയും. ഈ കാരണങ്ങളാൽ പശുക്കൾക്കുപുറമേ എരുമകളേയും വളർത്തുന്നതിൽ നിങ്ങളുടെ സംഘത്തിന്റെ പ്രത്യേകശ്രദ്ധ പതിയേണ്ടതായിട്ടുണ്ട്.

നാഞ്ചിനാട്ട് Milk supply and Dairy farming പരസ്പരസഹായസംഘത്തിനു സകല വിജയങ്ങൾ ആശംസിച്ചും സംഘത്തിനുവേണ്ടി എന്നാൽ കഴിയുന്ന സഹായം ചെയ്യാമെന്ന് ഉറപ്പുപറഞ്ഞുകൊണ്ടും സംഘത്തിന്റെ പ്രവർത്തനം ഉൽഘാടനം ചെയ്തിരിക്കുന്നതായി പ്രഖ്യാപനം ചെയ്തുകൊള്ളുന്നു.

---

# പരസ്യങ്ങളുടെ പ്രയോജനം.

---

## വ്യവസായ വാണിജ്യാദികളുടെ വളർച്ചയിൽ അവയ്ക്കുള്ള സ്ഥാനം.

---

വ്യവസായപോഷണത്തിനും വ്യാപാരവളർച്ചയ്ക്കും പരസ്യങ്ങൾക്കുള്ള സ്ഥാനം ഇപ്പോൾ സർവ്വത്ര അംഗീകരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ നമ്മുടെ നാട്ടിൽ പരസ്യങ്ങൾക്കു അവ അർഹിക്കുന്നിടത്തോളമുള്ള പ്രാധാന്യം കല്പിക്കുന്നുണ്ടോ എന്നുള്ളതു് സംശയമാകുന്നു. ഇതാണ് ഇവിടെയുള്ള പല വ്യവസായങ്ങൾക്കും വേണ്ട പോലെയുള്ള അഭിവൃദ്ധി ഉണ്ടാകാതെയിരിക്കുന്നതിനുള്ള ഒരു പ്രധാനകാരണം. ഈ വാസ്തവം നമ്മുടെ വ്യവസായികളേയും വ്യാപാരികളേയും ഉൽബോധിപ്പിക്കുകയും തദ്വാരാ ഈ വിഷയത്തിൽ അവർക്കു കൂടുതൽ അഭിരുചി ജനിപ്പിക്കുകയും ചെയ്യുകയെന്നുള്ളതാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

സമത്ഥവും കാര്യക്ഷമവുമായ പ്രസിദ്ധീകരണരീതികൊണ്ടു് ഏതുതരം സാധനങ്ങൾക്കും കൂടുതൽ ആവശ്യക്കാരുണ്ടാകുമെന്നുള്ളതിനു സംശയമില്ല. അതിനാലാണു പരിഷ്കൃതരാജ്യങ്ങളിൽ വ്യവസായികളുംവ്യാപാരികളും പരസ്യങ്ങൾക്കായി ധാരാളം പണം ചെലവാക്കിവരുന്നതു്. പരസ്യക്കാരുടേയും പരസ്യമെഴുത്തുകാരുടേയും പരസ്യങ്ങൾക്കുള്ള ഏജൻറന്മാരുടെയുംമററും പ്രത്യേകം പ്രത്യേകം സംഘങ്ങൾ ആ രാജ്യങ്ങളിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ടെന്നുള്ള വാസ്തവം ഈ വിഷയത്തിലുണ്ടായിട്ടുള്ള അഭിവൃദ്ധിയെ പ്രസ്പഷ്ടമാക്കുന്നു. ഇക്കഴിഞ്ഞ (ജൂൺ) മാസത്തിൽ ഇംഗ്ലണ്ടിൽ ബ്രൈറൺ എന്ന സ്ഥലത്തുവച്ചു "സാമ്രാജ്യപരസ്യ പ്രസിദ്ധീകരണസമ്മേളനം" എന്ന പേരായ ഒരു സമ്മേളനം കൂടുകയുണ്ടായി. ഈ സമ്മേളനത്തിലെ പ്രാസംഗികനായിരുന്ന ബെ്ളഡിസ്ലൊ പ്രഭു പ്രസ്താവിച്ച ഒരു പ്രധാനസംഗതി സാമാനങ്ങളുടെ വില്പനയ്ക്കു പരസ്യങ്ങൾ മഹത്തായ ഒരു പ്രേരകശക്തിയാണെന്നുള്ളതു് സകല ജനങ്ങളും ഓർമ്മിക്കണമെന്നുള്ളതിനെപ്പററിയായിരുന്നു. സാമ്രാജ്യത്തിലെ വാണിജ്യാഭിവൃദ്ധിക്കു് പരസ്യങ്ങൾ എത്രത്തോളം സഹായകരങ്ങളായിട്ടുണ്ടെന്നുള്ളതിനെപ്പററിയും പ്രാസംഗികൻ പ്രതിപാദിക്കുകയുണ്ടായി. ഇത്തരം സംഘങ്ങളും സമ്മേളനങ്ങളും പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിനു വ്യവസായികളേയും വ്യാപാരികളേയും പ്രോത്സാഹിപ്പിക്കുന്നവിഷയത്തിൽ ഊർജ്ജിതമായ പ്രചരണജോലി നടത്തുകയാണു് ചെയ്യുന്നതു്. വാണിജ്യപരമായുള്ള പ്രസിദ്ധീകരണം പത്രങ്ങളിലെ വിജ്ഞാപനങ്ങൾ, ചുവരുകളിലൊട്ടിക്കുന്ന ചിത്രപരസ്യങ്ങൾ, ജനങ്ങളുടെയിടയിൽ വിതരണംചെയ്യപ്പെടുന്ന ചില ലേഖകൾ എന്നിങ്ങനെ വിവിധമാർഗ്ഗങ്ങളിൽ നിർവഹിക്കാവുന്നതാണു്. ഇവയിൽ വത്തമാനപ്പത്രങ്ങളിലും മാസികകളിലും മററും പ്രസിദ്ധപ്പെടുന്ന പരസ്യങ്ങളെപ്പററിയാണു് ഈ ലേഖനത്തിൽ പ്രധാനമായി പ്രതിപാദിക്കുന്നതിനുദ്ദേശിക്കുന്നതു്.

ആദ്യകാലത്തു് വത്തമാനപ്പത്രങ്ങളിൽ പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്താറില്ലായിരുന്നു. ക്രിസ്ത്വബ്ദം 1675-ാമാണ്ടിടയ്ക്കാണു് ഇംഗ്ലണ്ടിലെ വത്തമാനപ്പത്രങ്ങളിൽ പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയതു്. അതിൻെറശേഷം ഈ പ്രസ്ഥാനത്തിനു് ശീഘ്രഗതിയിലുള്ള അഭിവൃദ്ധിയുണ്ടായി. ആദ്യകാലത്തു് പരസ്യക്കാർ പ്രധാനമായി പുസ്തകവ്യാപാരികളായിരുന്നുവെന്നുള്ളതു് പ്രത്യേകം പ്രസ്താവയോഗ്യമാകുന്നു. പിന്നീടു് ഒരുതരം ഔഷധവ്യാപാരികൾ രംഗത്തിൽ പ്രവേശിച്ചു. ഇപ്പോഴും ഔഷധവ്യാപാരികൾ പരസ്യങ്ങൾക്കായി ധാരാളം പണം ചെലവാക്കുന്നവരാണു്. ഈ പരസ്യങ്ങൾനിമിത്തം ഔഷധങ്ങൾക്കു വളരെ വില്പനയുണ്ടാകുന്നതിനു് സാധിക്കുകയും തന്നിമിത്തം കുബേരന്മാരായിത്തീരുകയും ചെയ്തിട്ടുള്ള അനേകം ഔഷധവ്യാപാരികളുണ്ടു്. ഇങ്ങനെ പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതു നിമിത്തമുള്ള പ്രയോജനം വ്യവ

സായികളും വ്യാപാരികളുംമററും മനസ്സിലാക്കിയതോടുകൂടിപരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന രീതിയ്ക്കു് പല പരിഷ്കാരങ്ങളും ഉണ്ടായിത്തുടങ്ങി. ഈ വക പരിഷ്കാരങ്ങൾ കണ്ടിട്ടു് സുപ്രസിദ്ധഗ്രന്ഥകാരനായ ഡാക്ടർ ജാൺസൺ 1759-ൽപ്രസ്താവിച്ചതു് "പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുന്നരീതിക്കു് ഇനി യാതൊരു പരിഷ്കാരവും വരുത്താൻ സാധിക്കാത്തവിധത്തിൽ അത്രത്തോളം പൂർണ്ണതയാണു് ഈ കലയ്ക്കു് ഉണ്ടായിട്ടുള്ളതു്" എന്നായിരുന്നു. എന്നാൽ ഡാക്ടർ ജാൺസൺ ഇപ്പോൾ ജീവിച്ചിരുന്നുവെങ്കിൽ അദ്ദേഹത്തിൻെറ അഭിപ്രായത്തിനു് വലുതായമാററമുണ്ടാകുമായിരുന്നു. അത്രത്തോളമുള്ള അഭിവൃദ്ധിയാണു് ഇപ്പോൾ ഈ വിഷയത്തിലുണ്ടായിട്ടുള്ളതു്. പരസ്യമെഴുത്തു് ഒരു കലയായിട്ടുണ്ടു്. ഈ കല അഭ്യസിപ്പിക്കുന്നതിനു് വിദ്യാശാലകൾ പുസ്തകപരമ്പരകൾ കറസ്പാൻഡൻസ്കോഴ്സുകൾ മുതലായ എത്രയോ പദ്ധതികൾ ഇപ്പോൾ ഉണ്ടായിരിക്കുന്നു. ഈ തൊഴിൽകൊണ്ടു് ഉപജീവിക്കുന്നവരും ധാരാളംപണമുണ്ടാക്കുന്നവരുമായ അനേകം പുരുഷന്മാരും സ്ത്രീകളും ഇപ്പോഴുണ്ടു്. പരസ്യക്കാർ പരസ്യങ്ങൾ എഴുതിക്കുന്നതിനു് ഇക്കൂട്ടൎക്കുനല്കുന്ന തുകകൾക്കുപുറമെയാണു്ആ പരസ്യങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിനു വൎത്തമാനപ്പത്രങ്ങൾക്കു വലുതായ കൂലികൊടുക്കുന്നതു്.

പരസ്യങ്ങൾക്കുള്ള കൂലിയും ആ വകയ്ക്കു് ചെലവാക്കുന്നതുകയും ക്രിസ്ത്വബ്ദം 1700 മുതല്ക്കുതന്നെ ക്രമേണ വൎദ്ധിച്ചുകൊണ്ടിരിക്കയാണു്. എന്നാൽ ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തിനുശേഷമാണു്ഈ വകയ്ക്കുള്ള ചെലവു് അസാമാന്യമായ വിധത്തിൽ വർദ്ധിച്ചിട്ടുള്ളതു്. യാതൊരു തൊഴിലിനും പരസ്യങ്ങൾകൂടാതെ അഭിവൃദ്ധിയുണ്ടാകയെന്നുള്ളതു മിക്കവാറും അസാദ്ധ്യമാണെന്നു് ഇപ്പോൾഏവൎക്കും അനുഭവസിദ്ധമായിരിക്കുന്നു. അതിനാലാണു് വലുതായ തുകകൾ പരസ്യങ്ങൾക്കായി ചെലവാക്കിവരുന്നതു്. ഒരു വ്യക്തിയോ ഒരു സംഘമോ നൂതനമായി ഒരു തൊഴിൽ ആരംഭിക്കുമ്പോൾ ഗണ്യമായ ഒരു തുക പരസ്യങ്ങൾക്കായി നീക്കിവയ്ക്കുകയെന്നുള്ളതു് ഇപ്പോൾ സൎവ്വസാധാരണമായിട്ടുണ്ടു്. കുറേസംവത്സരങ്ങൾക്കുമുമ്പു്എടുത്ത കണക്കനുസരിച്ചു് അമേരിക്കയിൽ പ്രതിവർഷംപരസ്യങ്ങൾക്കായി ചെലവാക്കുന്ന തുക 100 കോടി ഡാളറാണെന്നു് കണക്കാക്കപ്പെട്ടിരിക്കുന്നു. (ഒരു ഡാളറിൻെറ വില ഏകദേശം രണ്ടേമുക്കാൽരൂപയാകുന്നു.) അതുപോലെതന്നെ ഗ്രേറു്ബ്രിട്ടണിൽ കുറേസംവത്സരങ്ങൾക്കുമുമ്പു് എടുത്ത കണക്കനുസരിച്ചു പ്രതിവർഷം ആകെ പത്തു കോടിയിലധികം പവൻ പരസ്യങ്ങൾക്കായി ചെലവാക്കുന്നുണ്ടു്. ഇപ്പോഴത്തെ കണക്കുകൾ നോക്കുന്നതായാൽ ഇവയെക്കാൾ വളരെയധികം തുകകളാണു് ഈ വകയ്ക്കു് പ്രസ്തുതരാജ്യങ്ങളിൽ ചെലവാക്കുന്നതെന്നു് കാണാവുന്നതാണു്. ഗ്രേറു്ബ്രിട്ടണിൽ പ്രതിവർഷം രണ്ടു ലക്ഷം പവൻവരെ പരസ്യങ്ങൾക്കായി ചെലവാക്കുന്ന അനേകം കമ്പനികളുണ്ടു്. ഒരു ലക്ഷം പവൻ പരസ്യങ്ങൾക്കായി ചെലവാക്കുന്ന സ്ഥാപനങ്ങളുടെ എണ്ണം ഇതിലുമധികമാണു്.

ഇങ്ങനെ വലിയ തുകകൾ പരസ്യങ്ങൾക്കായിചെലവാക്കുന്ന വ്യാപാരികൾക്കും തൊഴിലുകാൎക്കും അതിലേക്കു് എങ്ങനെ സാധിക്കുന്നുവെന്നും ഈ വിധത്തിലുള്ള പ്രചരണജോലിയുടെഫലമെന്താണെന്നും നമുക്കാലോചിക്കാം. പരസ്യങ്ങൾക്കായി ചെലവാക്കുന്ന തുക ഒരിക്കലും വ്യൎത്ഥമാകുന്നതല്ല. ശരിയായ സംഘടനകൂടാതെ ആരംഭിക്കുന്ന സ്ഥാപനങ്ങൾക്കുമാത്രമെ ഈ വിഷയത്തിൽ പരാജയമുണ്ടാകുന്നതിനിടയുള്ളു. ആ പരാജയങ്ങൾക്കുള്ള കാരണംപരസ്യച്ചെലവായിരിക്കുന്നതുമല്ല വലിയ പരസ്യങ്ങൾകാണുമ്പോൾ നമുക്കു് പലപ്പോഴും തോന്നുന്നതു് ആ പരസ്യങ്ങൾക്കുള്ള ചെലവുകൂടി ഉൾപ്പെടുത്തി സാധനങ്ങൾക്കുള്ള വില വൎദ്ധിപ്പിച്ചിട്ടില്ലേ എന്നാകുന്നു. പരസ്യച്ചെലവിന്റെ ഒരംശംകൂടിഉൾപ്പെടുത്തിത്തന്നെയായിരിക്കാംവില നിശ്ചയിക്കുന്നതു്. എന്നാൽ ഗണ്യമായ വിലക്കൂടുതൽ ഇതു നിമിത്തം ഉണ്ടാകുന്നില്ല; നേരേമറിച്ചു് കുറഞ്ഞവിലയ്ക്കു് സാമാനങ്ങൾ വില്ക്കുന്നതിനു് പരസ്യങ്ങൾ സഹായകങ്ങളായി ഭവിക്കുന്നുമുണ്ടു്. വളരെയധികം സാധനങ്ങൾ ഒരുമിച്ചുവില്ക്കുന്നതിനിടയാകുന്നുവെന്നുള്ളതാണു് ഉത്തമമായ പരസ്യപ്രസിദ്ധീകരണസമ്പ്രദായത്തിന്റെ ഫലമെന്നുള്ളതു് ആലോചിക്കുമ്പോൾ ഈ സംഗതി സ്പഷ്ടമാകുന്നതാണു്. വളരെ സാധനങ്ങൾഒരുമിച്ചുണ്ടാകുമ്പോൾ വേലക്കൂലി ചുരുങ്ങിയിരിക്കുകയും തന്നിമിത്തം കുറഞ്ഞവിലയ്ക്കു് സാധനങ്ങൾ വില്ക്കുന്നതിനു് സാധിക്കുകയും ചെയ്യുന്നതാണു്. പരസ്യങ്ങൾ കൊണ്ടു് ക്രേതാക്കൾക്കും വിക്രേതാക്കൾക്കുമുള്ള പ്രയോജനം ഇതുമാത്രമല്ല. ഒരുവ്യക്തിയോ സംഘമോ വലിയ തുകകൾ പരസ്യങ്ങൾക്കായി ചെലവാക്കുമ്പോൾ സ്വന്തപേരിനേയും സ്വന്തനാമധേയയും ഉദ്ദേശിച്ചെങ്കിലും അവർ പരസ്യംചെയ്യുന്ന സാമാനങ്ങൾ ഗുണത്തിൽ മെച്ചമുള്ളവയായിരിക്കണമെന്നു വിചാരിക്കുന്നതു് സ്വാഭാവികമാണല്ലോ. ഇതു് പരസ്യങ്ങൾനിമിത്തം ക്രേതാവിനു് ലഭിക്കുന്ന ഒരുപ്രയോജനമാണു്. അധികം സാധനങ്ങൾ ഒരുമിച്ചുണ്ടാക്കുന്നതുനിമിത്തംഉല്പാദനച്ചെലവു് ചുരുങ്ങുകയും തന്നിമിത്തം കുറഞ്ഞവിലയ്ക്കുവില്ക്കുന്നതിനു് സാധിക്കുകയുംചെയ്യുമെന്നുള്ളതിനെപ്പററിമുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇടത്തരക്കാരും സാധുക്കളുമായആളുകൾക്കു്ഇങ്ങനെ ലഘുവായവിലയ്ക്കു് അത്യാവശ്യമുള്ള സാധനങ്ങൾ ലഭിക്കുന്നതിനാൽ ഏറെക്കുറെ സുഖകരമായ ജീവിതരീതിയ്ക്കു് അവൎക്കു് സാധിക്കുന്നു. പരസ്യംചെയ്യുന്ന കൂട്ടൎക്കാകട്ടെ, അവർ ചെലവാക്കുന്ന തുകകൾക്കനുസരണമായുള്ള ലാഭം കിട്ടുകയും ചെയ്യുന്നുണ്ടു്.

പരസ്യങ്ങൾകൊണ്ടുള്ള മറെറാരു വലുതായ പ്രയോജനം, ജനസാമാന്യത്തിന്റെ മാൎഗ്ഗദൎശികളും പ്രബോധകന്മാരുമെന്നനിലയിൽ വൎത്തിക്കുന്ന വൎത്തമാനപ്പത്രങ്ങൾക്കും മാസികകൾക്കും മററും അവ നിമിത്തംലഭിക്കുന്ന സഹായമാകുന്നു. പത്രപാ

കൃതികളിൽ പരസ്യങ്ങൾക്കു സ്ഥലം നൽകുന്നതുനിമിത്തം ഉല്പാദകരായ പരസ്യക്കാർക്കും വിനിയോജകരായ വായനക്കാർക്കും മററും പ്രയോജനമുണ്ടാകുന്നതുപോലെതന്നെ ആ പരസ്യങ്ങൾക്കുള്ള കൂലികൊണ്ടു് പത്രങ്ങൾക്കും ഗണ്യമായ സഹായം ലഭിക്കുന്നുണ്ടെന്നുള്ളതു് അവിസ്മരണീയമായ ഒരു വാസ്തവമാകുന്നു. പരസ്യക്കൂലിയെ സംബന്ധിച്ചുള്ള ചില വിവരങ്ങളിൽനിന്നു് ഈ സംഗതി സ്പഷ്ടമാകുന്നതാണു്. അമേരിക്കയിലുള്ള പ്രധാനമാസികകളിൽ ഒരു പുറത്തിനുള്ള പരസ്യക്കൂലി 350 ഡാളറാകുന്നു. പുറവശത്തേക്കു് 800 ഡാളർവരെ കൂലി ചുമത്താറുണ്ടു്. ഒരു പ്രധാന പ്രതിവാരപത്രത്തിൽ 8000 ഡാളർ മുതൽ 15,000 ഡാളർവരെ പരസ്യക്കൂലി ചുമത്തുന്നതു് സാധാരണമാണു്. ചിലപ്പോൾ ഇതിലുമധികം കൂലി ചുമത്താറുണ്ടു്. ഇംഗ്ലണ്ടിൽ പേജു് ഒന്നിനു് 300 പവനിൽ കുറവായുള്ള പരസ്യക്കൂലി നിശ്ചയിക്കുന്ന വർത്തമാനപ്പത്രങ്ങളുടെ എണ്ണം ചുരുക്കമാകുന്നു. ചിലപ്പോൾ പേജു് ഒന്നിനു് 2000 പവൻവരെ ചുമത്താറുണ്ടു്. പരസ്യക്കൂലിനിരക്കുകൾക്കു് ക്രമോന്നതമായ വർദ്ധനയുണ്ടായിക്കൊണ്ടിരിക്കുന്നതിനേറ്റുമുള്ളു. ഇതിന്റെയെല്ലാം ഫലം വർത്തമാനപ്പത്രങ്ങൾക്കു മാസികകൾക്കും മററും ഗണ്യമായ ഒരു വരവു് ഇതുനിമിത്തം ഉണ്ടാകുന്നുവെന്നുള്ളതാണു്. ഒരു പ്രധാന വർത്തമാനപ്പത്രത്തിന്റെ വരവിൽ ഏകദേശം മുക്കാൽഭാഗം പരസ്യങ്ങളിൽനിന്നാണെന്നു പറയുന്നതിൽ തെററില്ല. ഇതുനിമിത്തം ധാരാളം പണം ചെലവാക്കി പത്രങ്ങൾ നടത്തുന്നതിനും അതിന്റെ ഫലമായി വരിക്കാരുടെ എണ്ണം വർദ്ധിക്കുന്നതിനും ഇടയാകുന്നു. ഇംഗ്ലണ്ടു്, ഫ്രാൻസു്, അമേരിക്ക മുതലായ രാജ്യങ്ങളിൽ പത്രങ്ങളുടേയും മാസികകളുടേയും മററും വരിക്കാരുടെ എണ്ണം ലക്ഷക്കണക്കിലാണെന്നുള്ളതു് സുപ്രസിദ്ധമാണല്ലോ. ലണ്ടനിലെ "ടൈംസ്" "മാർണിംഗ് പോസ്റ്റ്" "ഡെയിലി ടെലഗ്രാഫ്" എന്നീ മൂന്നു പത്രങ്ങൾക്കുള്ള വരിക്കാരുടെ എണ്ണം ഏകദേശം പത്തുലക്ഷമാകുന്നു. "ഡയിലി ഹെറാൾഡി"നു് 11 ലക്ഷവും "ഡെയിലി ക്രാണിക്കിളി"നു് 14 ലക്ഷവും വരിക്കാരുണ്ടു്. "പീപ്പിൾ" എന്നു പേരായ മറെറാരു പ്രതിവാരികയ്ക്കു് 25 ലക്ഷവും "ന്യൂസ് ഓഫ് ദി വേൾഡ്" എന്നു പേരായ മറെറാരു പ്രതിവാരികയ്ക്കു് 30 ലക്ഷവും വരിക്കാരാണുള്ളതു്. ഫ്രാൻസിലെ ചില പ്രധാന പത്രങ്ങൾക്കു് 12 ലക്ഷവും 10 ലക്ഷവും വീതം വരിക്കാരുണ്ടത്രെ- അമേരിക്കയിലെ "ന്യൂയാർക്ക് ട്രൈബ്യൂൺ" പത്രത്തിന്റെ വരിക്കാരുടെ എണ്ണം ഏകദേശം മൂന്നു ലക്ഷമാണു്. ഇതിലുമധികം വരിക്കാരുള്ളവയാണു് അവിടത്തെ ചില പ്രതിവാരികകളും മാസികകളും. ഈ പ്രകാരം ധാരാളം പ്രചാരമുള്ള പത്രങ്ങൾക്കെല്ലാം പ്രധാന ധനാഗമമാർഗ്ഗം പരസ്യങ്ങളാകുന്നു. പരസ്യങ്ങളും, പത്രങ്ങളും അതിനാൽ, പരസ്പരം സഹായിക്കുന്നവയാണു്. പത്രങ്ങളാകട്ടെ, അതായതു് ഉത്തമരീതിയിൽ നടത്തപ്പെടുന്ന പത്രങ്ങൾ -രാജ്യശ്രേയസ്സിനും ജനക്ഷേമത്തിനും വേണ്ടി പ്രവർത്തിക്കുന്നവയുമാണല്ലോ.

വ്യവസായവാണിജ്യാദികളെപ്പററി പ്രത്യേകം പറയുന്നപക്ഷം, അവയുടെ അഭിവൃദ്ധിക്കുവേണ്ടി ഏററവും ഫലപ്രദമായ പ്രചരണജോലിനടത്തുന്നവയാണ് പരസ്യങ്ങൾ. ഈ വക കാരണങ്ങളാൽ, തന്റെ തൊഴിലിനേയോ വ്യാപാരത്തേയോപററി പരസ്യം ചെയ്യുന്ന ഏതൊരാളും, യഥാൎത്ഥത്തിൽ തനിക്കും തന്റെനാട്ടിനും ഏററവും പ്രയോജനകരമായ പ്രവൃത്തിയാണ് ചെയ്യുന്നതു്.

---

## അരക്കുവ്യവസായം. (Lac Industry)

---

By M. P. G. Nair T. T., W. Fm. (Saxony) Spinn: Tech: (Bohemia)
Textile Expert & Hon. Supdt. Vocational Training School.

എഴുത്തുകുത്തുകൾ മുദ്രവയ്ക്കുന്നതിനും മരുന്നുകൾക്കു ചേർക്കുന്നതിനും മററും സാധാരണയായിഉപയോഗിക്കുന്ന അരക്ക് (കോലരക്ക് — അവലരക്ക് — പൊന്നരക്ക് എന്നെല്ലാം ഓരോരോതരമനുസരിച്ചു് പ്രത്യേകം പേരുകളുമുണ്ട്.) എങ്ങിനെ ഉണ്ടാകുന്നുവെന്നും ഏതെല്ലാം വിവിധ സാധനങ്ങൾ നിൎമ്മിക്കുന്നതിനു ഉപയോഗിക്കുന്നുവെന്നും മററുമുള്ള സംഗതികൾ രസാവഹമായിരിക്കും. ഇന്ത്യക്കു പ്രത്യേകമായിട്ടുള്ള അതായതു് മോണാപൊളി (Monopoly) ചില അപൂർവസാധനങ്ങളിൽ ഒന്നാണ് അരക്ക്. ഇന്ത്യയിൽമാത്രമുണ്ടാക്കിക്കൊണ്ടിരുന്ന നീലം (Indigo) ഡാക്കാ മസ്‌ലിൻ മുതലായവ പാശ്ചാത്യർ കൃത്രിമമായി ഉണ്ടാക്കുവാൻ തുടങ്ങിയതോടുകൂടി ആ വ്യവസായങ്ങൾ ഇവിടെ നശിച്ചുപോയി. എന്നാൽ അരക്കുമാത്രം പിടികൊടുക്കാതെ ഇപ്പോഴും ഈ നാട്ടിൽതന്നെ പററിപ്പിടിച്ചിരിക്കയാണ്. വളരെ പുരാതന കാലംമുതല്ക്കുതന്നെ ഇന്ത്യയിൽ അരക്കുണ്ടാക്കിക്കൊണ്ടിരുന്നു എന്നതിനു മഹാഭാരതത്തിലെ അരക്കില്ലം (ലാക്ഷാഗൃഹം) തന്നെ സാക്ഷ്യംവഹിക്കുന്നു. ലാക്ക് (Lac) എന്ന ഇംഗ്ലീഷുപേരുതന്നെ "ലാക്ഷ" എന്ന സംസ്കൃതപദത്തിൽനിന്നുള്ളതാണ്. വാർണിഷ്, ചായം, ബട്ടൺസ്, ഗ്രാമഫോൺറിക്കാർഡുകൾ, ലിതോഗ്രാഫിക്കുപയോഗിക്കുന്ന മഷി, കൃത്രിമ ആനക്കൊമ്പു്, മെഴുകുശില, വളകൾ മുതലായി അരക്കുകൊണ്ടുണ്ടാക്കാവുന്ന സാധനങ്ങളുടെ ഒരു പട്ടിക തയ്യാറാക്കുകയാണെങ്കിൽ ഈ ഉപന്യാസം അതിന്റെ പരിധിയെ കടന്നുപോകും.

## അരക്കുണ്ടാക്കുന്നവിധം.

"കോക്കൊസ്‌ലാക്കാ" എന്നു പറയുന്നതും ചെള്ളുപോലെ ഇരിക്കുന്നതുമായ ഒരുതരം പ്രാണി ചില പ്രത്യേകമരങ്ങളിൽ ഇരുന്ന് ഉണ്ടാക്കുന്ന ഒരുതരം പററാണ് അരക്ക്. നമ്മുടെ നാട്ടിലുള്ള പൂവൻ, ഉറക്കംതൂങ്ങിമരംമുതലായവ ഇതിനു പററിയ മരങ്ങളാണ്. ഈ പ്രാണികൾ കൂട്ടംകൂട്ടമായി ചെറിയ ചുള്ളിക്കമ്പുകളിൽവന്നു വൃക്ഷത്തിൻെറ ചാറു കുടിച്ചശേഷം അരക്കിനെ വിസൎജ്ജിക്കുന്നു. ഈ വിസൎജ്ജനം ചുള്ളിക്കമ്പുകളിൽ പുറമേപുറമായിട്ടു കൂടുന്നു. ഇതു ആദ്യം വെളുത്തും പിന്നിട്ട് ഏകദേശം മൂന്നുനാലുമാസത്തെ മൂപ്പാകുമ്പോൾ ചുവപ്പുനിറമായും തീരുന്നു. ആ സമയം ഈ ചുള്ളിക്കമ്പുകളെ സൂക്ഷിച്ചുമുറിച്ചെടുത്തു് ഫാക്ടറികളിൽ കൊണ്ടുപോകുന്നു. അവിടെ ചെന്നാലുടൻ ഇവയെ തരംതിരിക്കുന്നു. അതായതു് ആദ്യത്തെപ്പടിയിൽ ഒരു മരത്തിൽ ഉണ്ടായിട്ടുള്ള അരക്ക് മററുതരം മരത്തിൽ ഉണ്ടായതുമായി വേർതിരിക്കുന്നു. ഉദാഹരണമായി പൂവൻമരത്തിൻെറ അരക്കും ഉറക്കംതൂങ്ങിമരത്തിൻെറ അരക്കുംതമ്മിൽ ആദ്യംതന്നെ ചേൎക്കുകയില്ല. ഓരോതരത്തിനേയും പ്രത്യേകം തിരിച്ചശേഷം ഓരോ മരത്തിലുണ്ടായതിനെത്തന്നെ അവയുടെ വലിപ്പം, മൂപ്പ്, (കട്ടി) നിറം ഇതു കണക്കാക്കി പിന്നെയും തരംതിരിക്കുന്നു (Grading) ഇപ്രകാരം തരംതിരിച്ചശേഷം ഇവയെ വലിയകല്ലുരലിലിട്ടുപൊടിച്ചെടുത്തു് അരിപ്പയിൽവച്ച് അരിച്ച് കമ്പിൻെറ കഷണങ്ങളും മററും കഴിയുന്നത്ര വേർതിരിച്ചെടുത്തതിനുശേഷം വലിയ കൽത്തൊട്ടികളിൽ ഇട്ട് വെള്ളമൊഴിച്ച് ചവുട്ടികഴുകും. ഇങ്ങിനെ കഴുകുന്നസമയത്തു് ശേഷിച്ചിട്ടുള്ള മരക്കഷണങ്ങൾ മുതലായവ പൊങ്ങിക്കിടക്കുന്നതുകൊണ്ടു് എളുപ്പത്തിൽ അരിച്ചെടുത്തുകളയാം. ചവുട്ടിക്കഴുകുന്ന വെള്ളം നല്ല ചുവപ്പുനിറമായിരിക്കും. ഈ വെള്ളത്തിനെ ഊററിയെടുത്തശേഷം പിന്നെയും വെള്ളമൊഴിച്ച ഒടുവിൽ വെള്ളത്തിനു നിറഭേദം വരാതാകുന്നതുവരെ ചവുട്ടിക്കഴുകണം. അപ്പോൾ അരക്കിലുള്ള ചായംമുഴുവൻ വെള്ളത്തിൽ കലങ്ങിപ്പോന്നിരിക്കും. ഈ വെള്ളത്തിനെ ഒന്നുകിൽ വററിച്ചോ അല്ലാത്തപക്ഷം പ്രത്യേകതരത്തിലുള്ള റിസർവായർകളിൽ (Reservoir) വച്ചോ അതിലുള്ള അരക്കുചായം പ്രത്യേകമെടുക്കാം. കഴുകിക്കഴിഞ്ഞശേഷം കുട്ടയിൽ വാരിവച്ച് വെള്ളം നല്ലപോലെ വാൎന്നുപോയശേഷം ഉണക്കുവാൻ കൊണ്ടുപോകുന്നു. സിമൻറുതറകളിൽ ഘനംകുറച്ചു തണലത്തു വിരിച്ചാണ് ഉണക്കുന്നതു്. ഈ പ്രായത്തിലും കമ്പുകളുടേയും മരത്തിൻേറയും കഷണങ്ങൾ കണ്ടേക്കാം. പക്ഷെ അതിനെ പിന്നിട്ട മാററാം. ഉണക്കുന്ന സമയം പൊടിയും മണ്ണും പാറാതെ സൂക്ഷിക്കേണ്ടതു് അത്യാവശ്യമാണ്. എന്തെന്നാൽ അതു പാറിയാൽ പിന്നിട്ട് കളയാൻ വളരെ പ്രയാസമാണ്—മിക്കവാറും സാധിക്കുകയില്ല. അതു

കൊണ്ടു ഉണങ്ങുന്നതിനു പ്രത്യേകം മുറികൾ (Dust proof rooms) ഉണ്ടായിരിക്കണം. ഉണങ്ങിയശേഷം പതുക്കെ പാററിയാൽ ചെറിയ മരക്കഷണങ്ങളും മററും മാറി പ്പോകും. ഓരോ മരത്തിൻേറയും അരക്ക് പ്രത്യേകം പ്രത്യേകം വേണം ഇപ്രകാരം കഴുകിഎടുക്കുവാൻ. പിന്നീടുമാത്രമെ അവയെ ചേൎക്കയുള്ളു.

## Blending (ചേർപ്പ്)

പലേതരത്തിലുള്ള അരക്കിനെ കഴുകി ഉണക്കി എടുത്തശേഷം ഓരോ പ്രത്യേക ആവശ്യമനുസരിച്ച് അവയെ കൂട്ടിച്ചേൎക്കുന്നു. ഈ ചേൎപ്പ് അനുസരിച്ചാണ് പന്നീടു വിലനിശ്ചയിക്കുന്നതു്. ഉദാഹരണമായിട്ട് പൂവൻ അരക്കിനു റാത്തലിനു ൨ രൂപയും ഉറക്കംതൂങ്ങി മര അരക്കിനു ൧ രൂപയും പെരുമര അരക്കിനു ൨ അണയും എന്നു വിചാരിക്കുക. അപ്പോൾ ഇവമൂന്നും സമമായി ചേൎത്താൽ റാത്തലിനു ൧൫ രൂപ വിലയാകും. ഇപ്രകാരം ചേരുവയിൽഭേദംവരുത്തിയിട്ടു നല്ലതില്ലുകൾ വരുത്തി യഥാക്രമം വിലയും മാററാം. ഇങ്ങനെചെയ്യുകിൽമാത്രമെ കമ്പോളത്തിൽ വില മത്സരിക്കുവാൻ (Competition) സാധിക്കയുള്ളു.

ആവശ്യാനുസരണമുള്ള ചേൎപ്പു (Blending) കഴിഞ്ഞു് അതിനു മോടികൂട്ടുന്നതിനും കമ്പോളങ്ങളിൽ നല്ലനിലയിൽ കാണിക്കുന്നതിൻമായി ഒരു ചെറിയ നിറം കൊടുക്കാനുണ്ടു്. (Pale colour) അങ്ങിനെ നിറം കൊടുത്തു മിനുക്കിയെങ്കിൽ മാത്രമേ ഒരു പ്രിയമുണ്ടാകയുള്ളു. അതിനായിട്ടു ഓൎപ്പിമെൻറു, (Orpiment) എന്നൊരു മരുന്നാണ് ചേൎക്കുന്നതു്. വളരെക്കുറച്ചു് അതായതു ൧൦൦ റാത്തൽഅരക്കിനു ൭ ഔൺസു മുതൽ ൧൦ ഔൺസുവരെ — അപൂൎവ്വം ചില പ്രത്യേകാവശ്യങ്ങൾക്ക് ൧൫ റാത്തൽ വരെ — മാത്രമെ ചേൎക്കയുള്ളു. ഈ മരുന്നു വിഷമുള്ളതാകയാൽ പെരുമാറുന്നതു സൂക്ഷിച്ചു വേണം. ഇതിനെ വൃത്തിയായിട്ടു അരച്ചു കലക്കി അരക്കിൽ തളിച്ചു ഇളക്കി പിന്നീടും സിമൻറു തറയിലിട്ടു ഉണങ്ങിയെടുക്കണം. പിന്നീടാണു് ഇതിനെ ഉരുക്കിയെടുക്കുന്നതു്. ഉരുക്കുന്ന സമ്പ്രദായം വിശദമായിവിവരിക്കുന്നതു സുസാദ്ധ്യമല്ല. കണ്ടെങ്കിൽ മാത്രമെ മനസ്സിലാകു. ഒരുതരം പ്രത്യേകം അടുപ്പുകളിൽ ൪൦ മുതൽ ൬൦ അടിവരെ നീളത്തിലുള്ള തുണിസഞ്ചികളിൽ ഇട്ടു തീജ്വാലയിൽ കാണിച്ചാണു് ഉരുക്കുന്നതു്. ഉരുകുംതോറും സഞ്ചിയെ ഒരു ചക്രത്തിൽ വച്ചു് നാം തോൎത്തു നനച്ചു പിഴിയുംപോലെ പിരിച്ചു കൊണ്ടിരിക്കും. അപ്പോൾ ഉരുകിയ അരക്കു തുണിയുടെ ഇടയിൽക്കൂടെ വെളിയിൽ ഊറിവരും. ഇതിനെ കരണ്ടിവച്ചു് തോണ്ടിയെടുത്തു് തണുത്ത വെള്ളത്തിലിട്ടു ശേഖരിക്കും. കൂടാതെ ഇററിററു വീഴുന്ന തുള്ളികൾ ശേഖരിക്കുന്നതിനു പ്രത്യേകതരം പാത്രങ്ങളിൽവെള്ളമൊഴിച്ചു വച്ചേക്കും. ഇങ്ങിനെ അരി

ച്ചിട്ടുക്കുമ്പോൾ തനി അരക്കു മാത്രമെ ഊറിവരികയുള്ളു. കമ്പുകളുടേയും മററും കഷണങ്ങൾ സഞ്ചിക്കകത്തുതന്നെ കിടക്കും. ഇങ്ങിനെ കിട്ടുന്ന ൧-ാംതരം അരക്കു കൂടാതെ തുണിയിൽ പററിപ്പിടിച്ചിരിക്കുന്ന അരക്കിനെ ചൂടായ Alkohol—ൽ കലക്കി വേർപെടുത്തും. ഈ രണ്ടുതരം അരക്കുകളെയും പിന്നീട്ട നിളത്തിൽ കമ്പുകളായിട്ടോ അല്ലാത്തപക്ഷം വാഴയിലയിൽ വച്ചുമക്കി പരത്തി (Sheet) ഷീററായിട്ടോ എടുക്കാം.

കൂട്ടിക്കലർപ്പുകൾ – Adulteration

അരക്കു വിൽക്കുന്നതു തൂക്കം അനുസരിച്ചാണ്. അതിൽ പല മായങ്ങളും കൂട്ടിച്ചേർപ്പുകളും ചിലപ്പോൾ ചെയ്യാറുണ്ട്. അതു കണ്ടുപിടിക്കുവാൻ വിദഗ്ദ്ധന്മാർക്കുകൂടി വളരെ പ്രയാസവുമാണ്. കന്തിരിക്കം, പാഷാണം മുതലായവ ചേർത്തു ഘനം കൂട്ടാറുണ്ട്. കൂടാതെ മണ്ണ്, ചാരം, മുതലായവയും ചേർക്കും. അരക്കുരുക്കുന്ന സമയത്തു പഞ്ചസാരകൂടി പാവുകാച്ചിച്ചേർത്തുക്കാറുണ്ട്. ഇങ്ങനെ പഞ്ചസാര ചേർത്തുന്നതാൽ ചേരുവ കണ്ടുപിടിക്കുവാൻ വളരെ വിഷമമാണ്. എന്നാൽ ഘനം കൂട്ടുമെന്നല്ലാതെ പഞ്ചസാര ചേർത്തതുകൊണ്ടു മററുള്ള ചേരുവകൾപോലെ വേറെ വിധത്തിൽ വലിയ ദൂഷ്യം ഒന്നും ഉണ്ടാകയില്ല.

അരക്കുകൃഷി ഇന്ത്യയിൽ അധികമായിട്ടു ബീഹാർ, സെൻട്രൽപ്രാവിൻസസ് മുതലായ സ്ഥലങ്ങളിലാണ് ചെയ്യുന്നതു്. ഇതിൻെറ പരിക്ഷണശാല Lac Research Instituteറാഞ്ചിയിലാണ്സ്ഥിതിചെയ്യുന്നതു്. Mr. A. Kumara Pillai B. A., B. L., (Retd. Secretary toGovernment) ഇതിനെ ഇവിടെ കുറേശെ നടപ്പാക്കുന്നുണ്ട്. അദ്ദേഹം അരക്കുപ്രാണികളെ വരുത്തി അദ്ദേഹത്തിൻെറ Estate-ൽ ഏതാനും മരങ്ങളിൽ വളർത്തുന്നുണ്ടു്. ആദ്യത്തെ വിളവെട്ടപ്പു (Harvest) കഴിഞ്ഞതിൽ ൪൦ പാററങ്ങളെ വളർത്തിയതിൽനിന്നും ഏകദേശം മൂന്നു ചാക്കു അരക്കോളംകിട്ടി. ഇതിനെ വർദ്ധിപ്പിക്കുന്നതിനു അദ്ദേഹം വളരെ ശ്രമിക്കുന്നുമുണ്ടു്. തിരുവിതാംകൂറിൽ ആദ്യമായി ഈ വ്യവസായം ഉൽഭവിച്ചതിനുള്ള അഭിമാനം അദ്ദേഹത്തിനുതന്നെയാണു്. ഇപ്രകാരം ഒരു പുതിയ വ്യവസായത്തെ നടപ്പിൽവരുത്തുന്നതിൽ അദ്ദേഹത്തെ അഭിനന്ദിക്കതന്നെവേണം.

---

## ചെമ്പനയെണ്ണ.

ദക്ഷിണേന്ത്യയിൽ നടപ്പാക്കേണ്ടതായ ഒരു നൂതനകൃഷി.

എലീസ്സ് ഗിനിൻസിസ്സ് എന്നു പറയുന്ന പശ്ചിമാഫ്രിക്കൻ പനയുടെ കുരുവിൽ നിന്നും എടുക്കുന്നതാണു് ചെമ്പനയെണ്ണ. ഈ മരം മലയായിലേക്കും ബർമ്മായിലേക്കും ഇറക്കുമതിചെയ്തിട്ടുണ്ടു്. എന്നാൽ പശ്ചിമാഫ്രിക്കയിൽ സമൃദ്ധിയായി വള

രുന്നതുപോലെ ഇവ മലയായിലും ബർമ്മായിലും വളരുന്നില്ല. ഇൻഡ്യയിൽ ഇതു് എത്തിയിട്ടുമില്ല.

ചെമ്പനയെണ്ണയിൽ പോഷകാംശങ്ങൾ സുലഭമാകുന്നു. വിററാമിൻ "എ"യ്ക്കു പകരമുള്ള "കരോട്ടീൻ" അതിൽ ധാരാളം അടങ്ങിയിരിപ്പുണ്ടു്. ചെമ്പനയെണ്ണ ഉത്തമമായ ഒരു ആസവമാണെന്നു വൈദ്യവിദഗ്ദ്ധപര്യവേക്ഷണത്തിൽ വെളിവായിരിക്കുന്നു. മദ്രാസു് കണ്ണാശുപത്രിയിലെ നയനരോഗവിദഗ്ദ്ധനായ ലഫ്റ്റനൻറു് കേണൽ ആർ. ഇ. റൈററു് ഐ. എം. എസ്. ആണു് ഇതിനെ സംബന്ധിച്ച ഗവേഷണം നടത്തിയതു്. കേണൽറൈററു് ഇപ്പോഴുള്ളതിലേക്കു് നയനരോഗചികിത്സയിൽ ഏററവും വിദഗ്ദ്ധനാണു്. കാഡ്ലിവർആയിൽപോലെ ചെമ്പനഎണ്ണയും ഫലപ്രദമാണെന്നദ്ദേഹം പറയുന്നു. ചെമ്പനയെണ്ണയും കാഡ്ലിവർആയിലും തമ്മിൽ ഒരു താരതമ്യവിവേചനം നടത്തുകതന്നെ ഉണ്ടായിട്ടുണ്ടു്. ചെമ്പനയെണ്ണയുടെ ഫലസിദ്ധിയെപ്പററി അദ്ദേഹത്തിനു പൂർണ്ണബോദ്ധ്യം വന്നിരിക്കുന്നു. ഇപ്രകാരം അനുഭവസമ്പന്നനും വിദഗ്ദ്ധനുമായ ഒരാളിന്റെ തീരുമാനം സർവ്വസമ്മതമായിത്തീരുമെന്നുള്ളതിൽ സംശയമില്ലല്ലോ.

ചെമ്പനയെണ്ണക്കു വേറൊരുവിശേഷമുള്ളതു്, അതിനു പ്രത്യേകമായൊരൗഷധശക്തി ഉണ്ടെന്നുള്ളതാണു്. സിംഗപ്പൂരിൽനിന്നു ചെമ്പനയെണ്ണ മൊത്തമായി കപ്പലിൽ കയററി അയയ്ക്കുന്നുണ്ടു്. ഒരു ടണ്ണിനുവില ൱൨൦-ം ഡാളർ (൨൦൦. ക) ആകുന്നു. അതായതു് ഒരു റാത്തലിനു രണ്ടണമാത്രം. കാഡ്ലിവറായിലിനു ഇൻഡ്യയിൽ റാത്തലൊന്നുക്കു് ൱൦ ണ മുതൽ ഒരു രൂപാവരെ വിലയുണ്ടു്. എന്നാൽ ഈ രണ്ടുസാധനങ്ങളും ഒരേ തൂക്കത്തിനെടുത്തു കണക്കുനോക്കുകയാണെങ്കിൽ ചെമ്പനയെണ്ണയിൽ വിററാമിൻ "എ" വളരെ കൂടിയും കാഡ്ലിവറായിലിൽ വളരെ കുറഞ്ഞും ഇരിക്കുന്നതുകാണാം. അതായതു് രണ്ടണയ്ക്കു ചെമ്പനയെണ്ണയും ൱൨ണക്കു കാഡ്ലിവറായിലും വാങ്ങി പരിശോധിച്ചാൽ ആ രണ്ടണയുടെ ചെമ്പനയെണ്ണയിൽ കാഡ്ലിവറായിലിനേക്കാൾ മൂന്നിരട്ടി വിററമിൻ "എ" ഉണ്ടായിരിക്കും.

ചെമ്പനയെണ്ണ കൃഷിവക അധികൃതന്മാരുടേയും പോഷകാംശഗവേഷകന്മാരുടേയും ശ്രദ്ധയ്ക്കു് ഇപ്പോൾ വിഷയമായിത്തീന്നിരിക്കുന്നു. ആസ്പത്രികളിലും ഡിസ്പെൻസറികളിലും ശിശുക്ഷേമകേന്ദ്രങ്ങളിലും കാഡ്ലിവറായിലിനു പകരം ഇപ്പോൾ ഇതാണു് ഉപയോഗിച്ചുവരുന്നതു്. കാഡ്ലിവറായിലിൽ വിററാമിൻ 'ഡി' ഉണ്ടെങ്കിലും ഇതിൽ അതിന്റെ അംശമില്ല. ഉഷ്ണരാജ്യങ്ങളിൽ വിററാമിൻ ഡിക്കു പകരം സമൃദ്ധിയായ സൂര്യാതപമുണ്ടു്. ഇൻഡ്യയിൽ വിററാമിൻ ഡി. ഇല്ലെങ്കിലും അതൊരു വലിയകാര്യമല്ല.

ചെമ്പനയെണ്ണ ഭക്ഷണസാധനമായിട്ടും ചിലഭാഗങ്ങളിലുപയോഗിയ്ക്കുന്നുണ്ട്. യൂറോപ്പിൽ വെണ്ണ ഉപയോഗിക്കുന്നപോലെ പശ്ചിമാഫ്രിക്കയിൽ ചെമ്പനയെണ്ണ ഉപയോഗിച്ചുവരുന്നു. ക്രൂന്നൂരിലെ ഗവേഷണശാലകളിൽ നടത്തിയ പരിശോധനകൊണ്ട് വെളിച്ചെണ്ണയും ചെമ്പനയെണ്ണയും കൂടിക്കലർത്തിയാൽ അതിൽ വിററാമിൻ എ. ധാരാളമുണ്ടായിരിക്കുന്നതും ഒന്നാംതരം വെണ്ണയ്ക്കു പകരം നില്ക്കുന്നതും ആണെന്നു കണ്ടിരിക്കുന്നു. ദക്ഷിണയിൻഡ്യയിലേക്ക് "എലൈസ് ഗിനീൻസിസ്സ്" പ്രചരിപ്പിക്കുന്നകാര്യം കൃഷിവക അധികൃതന്മാരുടെ ശ്രദ്ധയ്ക്കു വിഷയമാകാനുള്ളതാകുന്നു. ദക്ഷിണയിൻഡ്യയിലെ ശീതോഷ്ണാവസ്ഥ അതിൻെറ കൃഷിക്കു പററിയതുതന്നെയാണ്.

---

## നഗോയാപട്ടണത്തിലെ വ്യവസായകേന്ദ്രങ്ങൾ ലോകത്തെ അതിശയിക്കുന്നു.

---

വ്യവസായസംബന്ധമായി ഈകഴിഞ്ഞ ചുരുങ്ങിയകൊല്ലങ്ങൾക്കകം ജപ്പാനിൽ വന്നിട്ടുള്ള പുരോഗമനപരിവർത്തനങ്ങളെപ്പററി ചിലതെല്ലാം നാം അറിഞ്ഞിരിക്കേണ്ടതാണ്. ഇന്നു ലോകത്തിൽ മററു പല രാജ്യക്കാരേയും അപേക്ഷിച്ച് വ്യവസായകാര്യങ്ങളിൽ മുന്നണിയെ പ്രാപിച്ചിരിക്കുന്ന ജപ്പാൻ, പലവിധത്തിലും അവരുടെ കൈത്തൊഴിലിനേയും വ്യവസായത്തേയും പരിപുഷ്ടപ്പെടുത്തിയിരിക്കുന്നു. വളരെ എളുപ്പം സംഭരിക്കാവുന്നതും എന്നാൽ അത്രവലിയ വിലയൊന്നുമില്ലാത്തതുമായസാമഗ്രികൾകൊണ്ടു നമുക്കു നിത്യോപയോഗത്തിനുതകുന്ന പല സാമാനങ്ങളും ഉണ്ടാക്കുന്നതിൽ ജപ്പാൻകാർ പ്രകടിപ്പിച്ചുവരുന്ന സാമർത്ഥ്യം അഭിനന്ദനീയമാണ്.

ഇത്ര വളരെ വ്യവസായങ്ങൾക്കു ഇപ്പോൾ കീർത്തികേട്ടിരിക്കുന്ന ജപ്പാനിലെ "സെൻട്രൽക്യാപ്ററൽ" എന്നു കരുതിപോരുന്ന നഗോയാപട്ടണത്തെപററിയും അവിടെ നിലവിലിരിക്കുന്ന പല വ്യവസായശാലകളെക്കുറിച്ചും ഒരു ചുരുങ്ങിയ വിവരണംമാത്രമാണ് ഈ ലേഖനംകൊണ്ട് ഉദ്ദേശിക്കുന്നത്. വ്യവസായപ്രിയന്മാരും, തൊഴിൽപ്രമുഖന്മാരുമായ ഈ നാട്ടിലെ സാമാന്യജനങ്ങൾ അറിഞ്ഞിരിക്കേണ്ട പല സമ്പ്രദായങ്ങളും ഈ പട്ടണത്തിൽ കാണുന്നുണ്ട്.

പട്ടണം പൊതുവേ റസിഡൻഷ്യൽ, ഇൻഡസ്ട്രിയൽ, കമ്മേർഷ്യൽ എന്നിങ്ങനെ മൂന്നു തരത്തിൽ വിഭജിച്ചിരിക്കുന്നു. പട്ടണത്തിൻെറ കിഴക്കും, തെക്കുകിഴക്കു

മായുള്ള ഭാഗങ്ങൾ സ്ഥിരതാമസക്കാരുടെ സൌകര്യത്തിനായും ശുദ്ധജലംസമൃദ്ധിയായി കിട്ടുന്ന വടക്കൻഭാഗങ്ങൾ പല വ്യവസായകേന്ദ്രങ്ങൾക്കായും, പട്ടണത്തിന്റെ മദ്ധ്യഭാഗം വാണിജ്യപരമായ പ്രവൎത്തനങ്ങൾക്കായും വിഭജിച്ചിരിക്കുന്നു. ഇങ്ങനെ പട്ടണത്തിന്റെ സൌകര്യംപ്രമാണിച്ചു വിഭജിച്ചിരിക്കുന്നതു കച്ചവടം,വ്യവസായംഎന്നിവയെ എത്രമാത്രം സഹായിക്കുന്നുവെന്നു ജപ്പാന്റെ തൽസംബന്ധമായ പുരോഗമനംകൊണ്ടു തീർച്ചപ്പെടുത്താവുന്നതാണല്ലോ. പുറമെ ട്രെയിൻമൂലവും മററു ഗതാഗതമാൎഗ്ഗങ്ങൾകൊണ്ടും പട്ടണത്തിന്റെ നാനാഭാഗങ്ങളും ഘടിപ്പിക്കുകയും കയററുമതിയും ഇറക്കുമതിയും, വളരെ സൌകര്യപ്രദമാക്കുകയുംചെയ്തിട്ടുണ്ടു്.

എല്ലാ വ്യവസായങ്ങളേയും അപേക്ഷിച്ചു്, കാട്ടൻ ഇൻഡസ്ട്രിയാണു്ഇവിടെ അതിസമൎത്ഥമായിരിക്കുന്നതു്. ഈ വ്യവസായംമൂലം രാജ്യത്തു പൊതുവേയുള്ള ൫൦ ശതമാനം ജോലി ഈ പട്ടണത്തിൽമാത്രം നടക്കുന്നുവെന്നും, ജപ്പാനിലെ ഏററവും പ്രാധാന്യം അർഹിക്കുന്ന പഞ്ഞിവ്യവസായശാലകൾ ഇവിടെയാണെന്നും കാണാവുന്നതാണു്. അടുത്തതായി ഉള്ളൻ ഇൻഡസ്ട്രിയാണ് ഈ രാജ്യത്തെ വ്യവസായങ്ങളിൽ പ്രാധാന്യം അർഹിക്കുന്നതു്. തൽസംബന്ധമായി ഇവിടെ ഉണ്ടാക്കുന്ന സാമാനങ്ങൾ ലോകത്തെവിടെയും ധാരാളമായി വിലപ്പോകുന്നതെന്നും, വളരെ ഉപയോഗപ്രദമായ സാമാനങ്ങളാണു് ഇവിടുത്തെവ്യവസായശാലകളിൽനിന്നുണ്ടാക്കുന്നതെന്നും പൊതുവേ ഒരഭിപ്രായമുണ്ടായിട്ടുണ്ടു്.

പാത്രനിർമ്മാണത്തിൽ നഗോയാ പട്ടണത്തിനു സിദ്ധിച്ചിട്ടുള്ള മേന്മയും കീൎത്തിയും ചില്ലറയല്ല. വളരെക്കാലങ്ങളായി പാത്രങ്ങൾ ഉണ്ടാക്കുന്നതിൽ ഈ പട്ടണത്തിലുള്ള വ്യവസായശാലകളെ അതിശയിക്കുവാൻ മററു ചുരുക്കം വ്യവസായകേന്ദ്രങ്ങൾമാത്രമേ ഉണ്ടായിട്ടുള്ളു. പാത്രങ്ങളിലും മററും ഇനാമൽ ചെയ്യുന്നതിൽ കാണുന്ന വിദഗ്ദ്ധതയാണു് ഇവിടത്തെ വ്യവസായശാലകളിൽ കാണുന്ന ഒരു പ്രത്യേകത. ഇനാമൽ ചെയ്യുന്നതിൽ കാണുന്ന സാമൎത്ഥ്യവും പല വൎണ്ണങ്ങളിൽ അവ പൂൎത്തിയാക്കുന്നതിലുള്ള വിദഗ്ദ്ധതയും, പൊതുവേ ഈ വ്യവസായത്തിൽ പ്രകടിപ്പിക്കുന്ന ബുദ്ധിവൈഭവവും, ലോകത്തിലെവിടെയും പ്രശംസക്കു പാത്രീഭവിച്ചിട്ടുണ്ടു്. നെയ്ത്തിനുവേണ്ടിയുള്ള പല മിഷ്യൻസും, ഇലക്ട്രിക്കു കാറുകൾ, സൈക്കിൾ, മോട്ടാർകാർ എന്നിങ്ങനെയുള്ള വാഹനങ്ങളും ഇവിടെ വളരെ കുറഞ്ഞവിലയ്ക്കു ധാരാളം ഉണ്ടാക്കുന്നുണ്ടു്; ക്ലോക്കുകളും മററുതരം ചെറിയ വാച്ചുകളും വളരെവേഗം ഭംഗിയായുണ്ടാക്കുന്നതിൽ ഇവിടത്തെ വ്യവസായശാലകളിൽ കണ്ടുവരുന്ന സാമർത്ഥ്യം ആരെയും അതിശയിപ്പിക്കുന്നതാണു്.

ഇതിനെല്ലാം പുറമെ, നമ്മുടെ നിത്യഉപയോഗത്തിനുവേണ്ടിയുള്ള പല സാമാനങ്ങളും നയോഗായിലുള്ള വ്യവസായശാലകളിൽ നിർമ്മിക്കുന്നുണ്ട്. ഭൂലോകത്തിൻെറ നാനാഭാഗങ്ങളിലും ഇവിടത്തെ വ്യവസായശാലകളിലെ പല സാധനങ്ങളും ഇപ്പോൾ എത്തിക്കഴിഞ്ഞിരിക്കുന്നു. ജപ്പാൻെറ വ്യവസായപരമായ പുരോഗമനം പല രാജ്യക്കാൎക്കും സംഭ്രമവും, ഭയവും ഉണ്ടാകത്തക്കവിധം അത്രവളരെപ്രശംസനീയമാണ്.

---

## ഗ്രാമോദ്ധാരണം.

---

### അതിൽ സ്ത്രീകൾക്കുള്ള സർവപ്രധാനസ്ഥാനം.

---

എം. വി. നാരായണപിള്ള ബി. ഏ.

തിരുവിതാംകൂറിൽ എന്നുമാത്രമല്ലാ ഭാരതഭൂമി ആകമാനം മാറെറാലിക്കൊണ്ടിരിക്കുന്ന ഒരു ശബ്ദമാണ് "ഗ്രാമോദ്ധാരണം". ഈ നവീനപ്രസ്ഥാനത്തെപ്പററി നാം അടുത്തകാലത്തു് വളരെയൊക്കെകേൾക്കുന്നുണ്ട്. ഇൻഡ്യാമഹാരാജ്യം ഏഴുലക്ഷം ഗ്രാമങ്ങളെക്കൊണ്ടു് നിബിഡമായതും ഭൂരിപക്ഷം കർഷകരെക്കൊണ്ടു് നിവസിക്കപ്പെട്ടതുമായ ഒരു വലിയ ഭൂവിഭാഗമായതുകൊണ്ടു് രാജ്യത്തിലെ ഗ്രാമങ്ങളുടെ സാമ്പത്തികവും ഭൌതികവുമായ പുനസംഘടന അത്യാവശ്യമാണെന്നു് എല്ലാമഹാന്മാരും ഇന്നു് ഉൽബോധിപ്പിക്കുന്നു. ബഹുമാനപ്പെട്ട വൈസ്രായി ലാർഡ് ലിൻലിത്ഗോപ്രഭുവും, ലോകൈകവന്ദ്യനായ മഹാത്മാഗാന്ധിയും ഈ വിഷയത്തിൽ ഉൽസുകരാണെന്നുള്ള കാൎയ്യം സാമാന്യജനതയുടെ ശ്രദ്ധയെ ഇക്കാൎയ്യത്തിലേക്കു് ഹഠാൽ ആകർഷിച്ചുകഴിഞ്ഞിരിക്കുന്നു. പ്രസംഗവേദികളിലും, പത്രലേഖനങ്ങളിലും ഗ്രാമോദ്ധാരണവിഷയം സ്ഥായിയായ ഒരു സ്ഥാനം കരസ്ഥമാക്കികഴിഞ്ഞിരിക്കുന്നു. ഇന്നു് നമ്മെ അഭിമുഖീകരിക്കുന്ന വിഷമപ്രശ്നങ്ങൾക്കു് ഒരു നിവാരണമുണ്ടാകണമെങ്കിൽ ഗ്രാമോദ്ധാരണപ്രവൎത്തനം അത്യന്താപേക്ഷിതമാണെന്നു് എല്ലാവരും വാദിക്കുന്നു. ഇത്ര പ്രധാനമേറിയ ഒരു സംരംഭത്തിൻെറ തത്വങ്ങളെപ്പററി ധാരാളം

ആളുകൾ ഇന്ന് പ്രസംഗങ്ങളിലും എഴുത്തിലും പ്രതിപാദിക്കുന്നുണ്ടെങ്കിലും പ്രായോഗികപ്രവൎത്തനം സാരമായവിധം പുരോഗമനത്തെ പ്രാപിച്ചിട്ടില്ല.

ഒരു രാജ്യത്തിലെ ജനങ്ങൾ ഐകമത്യബോധത്തോടുകൂടി തീവ്രമായും, ദൃഢവിശ്വാസത്തോടുകൂടിയും പ്രവൎത്തിച്ചാൽമാത്രമേ വിജയം കരസ്ഥമാക്കുവാൻസാധിക്കൂ. ഗ്രാമോദ്ധാരണസംരംഭത്തേപ്പററിയും, അതിൻെറ സാദ്ധ്യതകളെപ്പററിയും പൎയ്യാലോചിക്കുന്നതിനുമുമ്പ് ഗ്രാമോദ്ധാരണം എന്നാൽ എന്താണെന്നും അതിൽ സ്ത്രീകൾക്കുള്ള സ്ഥാനം എന്താണെന്നും അറിഞ്ഞിരിക്കേണ്ടതാണ്. ഇന്നു ലോകോദ്ധാരണത്തിനായി സമാരംഭിക്കപ്പെട്ടിട്ടുള്ള ഏതു പ്രസ്ഥാനത്തിലും സ്ത്രീകൾക്ക് ഒരു വിശിഷ്ടസ്ഥാനമുണ്ട്. പ്രാചീനകാലംമുതൽ സ്ത്രീകളുടെ പ്രധാന കൎത്തവ്യമായി കരുതിവരുന്ന ഗൃഹഭരണസംബന്ധമായ കാൎയ്യങ്ങൾ മുതൽ, മഹൽരാഷ്ട്രങ്ങൾതമ്മിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന മഹത്തായ യുദ്ധങ്ങൾവരെയുള്ള എല്ലാകാൎയ്യങ്ങളിലും സ്ത്രീകൾക്ക് ഏററവും ചുമതലയേറിയ ഒരു ഭാഗം ഉണ്ടെന്നുള്ള വസ്തുത അപ്രതിഷേദ്ധ്യമായി, നിൎവിവാദകമായി, എല്ലാവരും സമ്മതിക്കുന്നു. "തൊട്ടിലാട്ടുന്ന കൈകളാണ് ലോകത്തെഭരിക്കുന്നതു്" എന്നു പറഞ്ഞിട്ടുള്ളതു എത്ര പരമാൎത്ഥമാണ്. മനുഷ്യൻെറ ഏതു പ്രവൃത്തിക്കും സ്ത്രീകളുടെ സഹകരണമില്ലെങ്കിൽ അതു് അപൂൎണ്ണമായിമാത്രമേ ഇരിക്കുകയുള്ളൂ. ഈ തത്വം മനസ്സിലാക്കിയാൽ ഗ്രാമോദ്ധാരണത്തിലും സ്ത്രീജനങ്ങൾക്ക് മഹത്തായ ഒരു സ്ഥാനമുണ്ടെന്ന് അറിയുവാൻ കഴിയും.

ഗ്രാമോദ്ധാരണത്തേപ്പററിയും സ്ത്രീകൾക്ക് അതിലുള്ള അതിപാവനമായ ഒരു സ്ഥാനത്തേപ്പററിയും ഒരു സാമാന്യഅറിവ് പ്രദാനംചെയ്യണമെന്നുള്ള ഉദ്ദേശ്യത്തെ മുൻനിറുത്തിയിട്ടാണ് ഈ വിഷയത്തെ ആസ്പദമാക്കികുറേ ലേഖനപരമ്പരകൾ "ശ്രീമതി" മുഖാന്തിരം പ്രസിദ്ധീകൃതമാക്കാമെന്നു വിചാരിക്കുന്നതു്. ഭൂരിപക്ഷം സ്ത്രീകളാൽ വായിക്കപ്പെടുന്ന "ശ്രീമതി" ഗ്രാമാന്തർഭാഗങ്ങളിൽകടന്ന് ഓരോ ഗൃഹത്തിലും ജീവിക്കുന്ന സ്ത്രീജനങ്ങളെ തട്ടിയുണൎത്തി അവരിൽ അന്തൎലീനമായിക്കിടക്കുന്ന ശക്തികളെ രാജ്യത്തിൻെറ ഐശ്വൎയ്യത്തിനും, പുരോഗമനത്തിനുമായി വിനിയോഗിക്കത്തക്കവണ്ണം കാൎയ്യക്ഷമമായ പ്രചരണം നടത്തുവാൻ സാഹായികമായിത്തീരുമെങ്കിൽ ഈ ലേഖനങ്ങൾ മുഖാന്തിരം മഹത്തായ ഒരു കാൎയ്യം സാധിതപ്രായമാക്കുവാൻ വഴിതെളിയിച്ചല്ലോ എന്നുള്ള ചാരിതാൎത്ഥ്യം ഉണ്ടാകുന്നതാണ്.

ഇന്നത്തെ ലോകം അനുനിമിഷം വിവിധപന്ഥാക്കളിൽകൂടി ത്വരിതഗമനംചെയ്തുകൊണ്ടിരിക്കുന്നു. ഓരോ രാജ്യവും, രാഷ്ട്രവും അതിൻെറ പ്രബലതക്കും, പുരോഗമനത്തിനുമായി സൎവ്വശക്തികളും ഉപയോഗിച്ചു പ്രവൎത്തിക്കുന്നു.

പാശ്ചാത്യരാജ്യങ്ങൾ നമ്മെ ഇക്കാര്യത്തിൽ ഒരു നല്ല പാഠം പഠിപ്പിച്ചുകൊണ്ടിരിക്കുന്നു. ഏററവും ചെറുതും, സംതൃപ്തരായ ഒരു കർഷകജനാവലിയെക്കൊണ്ടു് നിവസിക്കപ്പെട്ടതുമായ ഡെൻമാർക്ക്മുതൽ സാമ്രാജ്യതുല്യമായ ജർമ്മനി, ഇംഗ്ലണ്ട്, ഫ്രാൻസ് മുതലായ മഹൽരാജ്യങ്ങൾവരെ സകല രാജ്യങ്ങളും അവയിലെ ജനവൃന്ദത്തിൻെറ അഭിവൃദ്ധി സുസ്ഥാപിതമാക്കുവാൻ വിവിധങ്ങളായ പരിപാടികൾ രൂപീകരിച്ചു് ബദ്ധശ്രദ്ധരായി പ്രവർത്തിക്കുന്നു.

ഇന്ത്യാമഹാരാജ്യത്തിലെ ജനങ്ങളിൽ ഭൂരിപക്ഷവും ഗ്രാമങ്ങളിൽ ജീവിക്കുന്ന കർഷകന്മാരാകുന്നു. പ്രാചീനകാലത്തെ ഗ്രാമജീവിതം ലളിതവും സുഗമവും ഐശ്വര്യപരവുമായിരുന്നു. എന്നാൽ പാശ്ചാത്യപരിഷ്ക്കാരം പ്രചരിച്ചതിനോടുകൂടി ഗ്രാമജീവിതത്തിനു വളരെ മാററങ്ങൾ സംഭവിക്കുവാൻതുടങ്ങി. ഒരു ഗ്രാമം അതിലെ ജനങ്ങളുടെ സകല ആവശ്യങ്ങൾക്കും സ്വതന്ത്രമായിരുന്ന പരിതസ്ഥിതിമാറി. കൃഷി കച്ചവടം, വ്യവസായം ആദിയായ കാര്യങ്ങളിൽ ഗ്രാമങ്ങൾ നഗരങ്ങളേയുംനഗരങ്ങൾ വിദേശരാജ്യങ്ങളേയും ആശ്രയിക്കുവാൻ തുടങ്ങി. ലോകത്തിൻെറ ഏതുഭാഗത്തെങ്കിലും ഉണ്ടാകുന്ന മാററങ്ങളുടെ പ്രതിധ്വനി ഇൻഡ്യയേയും ബാധിച്ചുതുടങ്ങി. സംതൃപ്തവും സ്വതന്ത്രവുമായ ഗ്രാമജീവിതം ആധുനിക സാഹചര്യങ്ങൾക്കുവഴിപ്പെട്ടു. ഗ്രാമജീവിതം ആകപ്പാടെ ഛിന്നഭിന്നമായി രൂപാന്തരപ്പെട്ടു. ഗ്രാമീണരായ ജനങ്ങൾ ജീവിതമത്സരത്തിൽ പങ്കെടുക്കാതെ ഗത്യന്തരമില്ലാതെയായി. ഗ്രാമങ്ങളിലെ ജനങ്ങൾ അവരുടെ ഗ്രാമങ്ങളെ ഉപേക്ഷിച്ചു് അടുത്തുള്ള നഗരങ്ങളിലേക്ക് ജീവസന്ധാരണമാർഗ്ഗങ്ങൾ അന്വേഷിച്ചു് പ്രവഹിക്കുവാൻ ആരംഭിച്ചു. ഗ്രാമങ്ങളുടേയും കർഷകരുടേയും സകല ആദായങ്ങളും നഗരങ്ങളിൽ കേന്ദ്രീകരിച്ചുതുടങ്ങി. ഈ മാററം തുടങ്ങിയതിനോടുകൂടി ഗ്രാമങ്ങൾ ഐശ്വര്യശൂന്യമായിത്തുടങ്ങി. എല്ലാവരുടേയും ശ്രദ്ധ നഗരങ്ങളിൽമാത്രം കേന്ദ്രീകൃതമായി. ആധുനികപരിഷ്ക്കാരത്തിൻെറ ചിഹ്നങ്ങളായ റോഡുകൾ റയിൽവേ മുതലായ ഗതാഗതമാർഗ്ഗങ്ങളും, വ്യവസായപരവും സാമ്പത്തികപരവുമായ സ്ഥാപനങ്ങളും നഗരങ്ങളെമാത്രം പരിപോഷിപ്പിക്കുവാൻ തുടങ്ങി. സാമാന്യജനത ഗ്രാമങ്ങളെ ഉപേക്ഷിക്കുവാൻതുടങ്ങിയതുമുതൽ ഗ്രാമങ്ങളുടെ അഭിവൃദ്ധി നാശോൻമുഖമായ വിധത്തിൽ അധഃപതിക്കുവാനും, നഗരങ്ങൾ നാൾക്കുനാൾ വളരുവാനും ആരംഭിച്ചു. വളരെ വർഷക്കാലമായി സംഭവിച്ചുകൊണ്ടിരിക്കുന്ന അപ്രകൃതീയമായ വളർച്ചയുടെ ഫലമായി ഗ്രാമങ്ങൾ നാശഗർത്തത്തിലേക്കു ആണ്ടുതുടങ്ങി. നഗരവാസികൾക്കു് ലഭിക്കുന്ന യാതൊരു ജീവിതസൌകര്യങ്ങളും ഗ്രാമങ്ങൾക്കു് ഇല്ലാതായി. ആദിമകാലംമുതൽക്കു് ഓരോ ഗ്രാമത്തിലും പരിലസിച്ചു കൊണ്ടിരുന്ന വ്യവസായപരമായ തൊഴിലുകൾ പാശ്ചാത്യപരിഷ്ക്കാരത്തിൻെറ അവിഭക്തഭാഗമായ യന്ത്രങ്ങൾ ഉപയോഗിച്ചിട്ടുള്ള വലിയതോതിലുള്ള വ്യവസായ

ശാലകൾക്ക് അടിമപ്പെടുവാനും ക്രമേണ നശിക്കുവാനും തുടങ്ങി. ഗ്രാമങ്ങളിൽ ശേഷിച്ച ജനതയുടെ ജീവിതം സർവ്വവിധത്തിലും ശുഷ്കവും നിരാശാജനകവുമായ ഒന്നായി പര്യവസാനിച്ചു.

നമ്മുടെ ഗ്രാമങ്ങൾ അനുദിനം അധഃപതിച്ചുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണു് ഗ്രാമങ്ങളെപ്പററി വീണ്ടും ചിന്തിച്ചുതുടങ്ങിയിരിക്കുന്നതു്. പാശ്ചാത്യ പരിഷ്കാരത്തിന്റെ മൂർദ്ധന്യത്തിൽ ജനസമൂഹം എത്തിച്ചേർന്നു്, സകലവിധപരിഷ്കാരാഡംബരാദിജീവിതചര്യകളും അനുഭവിച്ചു്, അതിന്റെ ദൂഷ്യവശങ്ങൾ മനസ്സിലാക്കുവാൻ തുടങ്ങിയപ്പോഴാണു് "ഗ്രാമങ്ങളിലേക്കു് തിരിച്ചുപോകുക" എന്നുള്ള മുറവിളി കേൾക്കുവാൻ തുടങ്ങിയതു്. ഈ മുറവിളി ഇപ്പോൾ പാശ്ചാത്യരാജ്യങ്ങൾ തന്നെ സ്വാഗതം ചെയ്തിരിക്കുന്നു. ഇന്നത്തെ ജീവിതം ആകമാനം ദുരിതസമ്പൂർണ്ണമായിരിക്കുവാനുള്ള പ്രധാന കാരണം ഗ്രാമങ്ങളെ ഉപേക്ഷിക്കുവാൻ തുടങ്ങിയതിനാലാണെന്നുള്ള പരമാർത്ഥം സാമാന്യജനങ്ങൾ മനസ്സിലാക്കിയതിന്റെ ഫലമായിട്ടാണു് ഗ്രാമോദ്ധാരണകാര്യങ്ങൾക്കു് പ്രത്യേകം പ്രാധാന്യം ഇപ്പോൾ സിദ്ധിച്ചിരിക്കുന്നതു്.

ഗ്രാമങ്ങൾ എന്താണെന്നും, അവയുടെ ഇന്നത്തെ സ്ഥിതിയെന്താണെന്നും നല്ലവണ്ണം മനസ്സിലാക്കിയാൽമാത്രമേ, അവയുടെ പുനരുദ്ധാരണത്തെപ്പററി ചർച്ച ചെയ്യുവാൻ സാധിക്കു. ഇൻഡ്യയിൽ ആകെ ഏഴുലക്ഷം ഗ്രാമങ്ങൾ ഇന്നുണ്ടു്. നഗരങ്ങൾ ഏഴോ എട്ടോ മാത്രമേ ഉള്ളു. ജനസംഖ്യയിൽ ഭൂരിപക്ഷഭാഗവും ഗ്രാമങ്ങളിൽതന്നെ വസിക്കുന്നു. ഗ്രാമങ്ങളിൽ നിവസിക്കുന്ന ജനങ്ങളുടെ പ്രധാനതൊഴിൽ കൃഷിയാണു്. കൃഷികൂടാതെ ചുരുക്കം ചില കുടിൽവ്യവസായങ്ങളും ചില ഗ്രാമങ്ങളിൽ ഉണ്ടു്. അതിപ്രധാനമായ കൃഷകവൃത്തിയെമാത്രം അവലംബിച്ചാണു് ഭൂരിഭാഗം ജനങ്ങളും ജീവസന്ധാരണം ചെയ്തുവരുന്നതു്. ഗ്രാമങ്ങളിൽ താമസിക്കുന്ന കർഷകന്മാരുടെ ധനസ്ഥിതി അടുത്തകാലങ്ങളിൽ വളരെ അധഃപതിക്കുകയും ചെയ്തിട്ടുണ്ടു്.

ബ്രിട്ടിഷ്ഇന്ത്യയിലെ ഗ്രാമങ്ങൾ തിരുവിതാംകൂറിൽനിന്നും വ്യത്യസ്ഥമായ ഒരു തരം ഗ്രാമങ്ങളാകുന്നു. ഓരോ ഗ്രാമവും ദൂരെ ദൂരെ സ്ഥിതിചെയ്യുന്നു. അപ്രകാരമുള്ള ഓരോ ഗ്രാമങ്ങളിലും ഭവനങ്ങൾ അടുത്തടുത്തു വീഥികൾക്കിരുവശത്തുമായി സ്ഥിതിചെയ്യുന്നു. ഒരു ഗ്രാമത്തിലെ ജനങ്ങൾ ദൂരെ ദൂരെ താമസിക്കുന്നില്ലാ. അവരുടെ കൃഷിസ്ഥലങ്ങൾ ഗ്രാമത്തിനെ വളഞ്ഞു് അടുത്തുതന്നെ കിടക്കുന്നു. ഓരോഗ്രാമത്തിലും പള്ളിക്കൂടം, ആശുപത്രി അല്ലെങ്കിൽ വൈദ്യശാല, ദേവാലയം മുതലായവ ഉണ്ടായിരിക്കും. കന്നുകാലികളെ വളർത്തുന്നതു ഓരോരുത്തരും അവരവരുടെ ചുമത

ലയിൽ ആയിരിക്കും. എന്നാൽ കന്നുകാലികളെ തിററുന്നതിന് പൊതുവെയുള്ള മേച്ചിൽസ്ഥലം മിക്ക ഗ്രാമപരിസരങ്ങളിലും അപൂർവ്വമായിമാത്രമെ കാണുകയുള്ളു. ഗ്രാമവാസികളായ ജനങ്ങൾ അടുത്തടുത്തു താമസിക്കുന്നതുകൊണ്ട് അവർക്ക് നാഗരികജീവിതാദർശപ്രകാരം ആവശ്യമുള്ള പൊതുജനാരോഗ്യസൌകര്യങ്ങൾ, കിണറ്, സ്ക്കൂൾസ് മുതലായവയും അത്യന്താപേക്ഷിതമാണ്. മിക്കഗ്രാമങ്ങളിലും ഈ സൌകര്യങ്ങൾ ഇല്ലാതെയിരിക്കുന്നു. ഗ്രാമീണരുടെ പൂർണ്ണമായ വളർച്ചക്കത്യാവശ്യമായ വിവിധസ്ഥാപനങ്ങളോ, വ്യവസായശാലകളോ ഗ്രാമങ്ങളിൽ കാണുന്നില്ല. ഓരോ ഗ്രാമവും സാധാരണമായി ശുചിത്വഹീനമായും, അനാരോഗ്യകേന്ദ്രങ്ങളായും, മലിനവസ്തുക്കൾ, ചവറ് മുതലായവയുടെ കേന്ദ്രങ്ങളായും പര്യവസാനിച്ചിട്ടുണ്ട്. പഞ്ചാബിലെ ഗ്രാമങ്ങളെപ്പററി "റസ്റ്റിക്കസ് ലൊക്കിററർ" എന്നപേരിൽ മിസ്റ്റർ ഡാർലിംഗ് എഴുതിയിട്ടുള്ള പുസ്തകത്തിൽ പറഞ്ഞിട്ടുള്ളതുപോലെ ഒരു യാത്രക്കാരന് ഒരു ഗ്രാമത്തെ സമീപിക്കുമ്പോൾ അവിടെനിന്നും നിർഗ്ഗമിക്കുന്ന ദുർഗ്ഗന്ധപൂർണ്ണമായ വായുകൊണ്ട് ഗ്രാമം അടുത്തിരിക്കുന്നുവെന്നു മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്.

(തുടരും)

---

## കർഷകരുടെ ഉദ്ധാരണം.

---

### ബാംബെ മന്ത്രിസഭയുടെ പരിപാടി

ജനസാമാന്യത്തിന്റെ സ്ഥിതി നന്നാക്കുന്നതിനു ആത്മാർത്ഥതയോടുകൂടിയ ഒരു പദ്ധതിയാണു ബാംബേമന്ത്രിസഭ രൂപീകരിച്ചിരിക്കുന്നതെന്നു ധനകാര്യമന്ത്രിയായ മി. ജംനദാസ് മേത്ത വാണിജ്യബിരുദധാരികളുടെ സംഘത്തോടു പറഞ്ഞു. ഈ പരിപാടിയെ സ്വീകരിക്കയോ ഭേദഗതിചെയ്കയോ നിരാകരിക്കയോ ചെയ്യേണ്ടതു നിയമസഭയാണ്. ഇന്ത്യാഭരണനിയമത്തിന്റെ ന്യൂനതകളെപ്പററി മററാരെയുംപോലെ ഞങ്ങൾക്കുംബോധമുണ്ട്. ഈ പരിപാടിയുടെ നിർവ്വഹണത്തിനു 125 ലക്ഷം അനുവദിക്കേണ്ടതു നിയമസഭയാകുന്നു. കർഷകരുടെ ദുരിതനിവാരണം, കാർഷികഋണമോചനം, തരിശുഭൂമികളിൽ കൃഷിചെയ്യൽ മുതലായവ സംബന്ധിച്ച പരിപാടി വിവരിച്ചശേഷം അദ്ദേഹംപറഞ്ഞതു സഹകരണസംഘങ്ങൾ ഈ പ്രശ്നങ്ങളുടെ വക്കിലെങ്ങുംപോലും സ്പർശിച്ചിട്ടില്ലെന്നും അവ കുറെ പ്രശംസ നേടിയ പണവ്യാപാരികൾ മാത്രമാണെന്നുമാണ്. ഗവർമ്മെന്റു കടമെടുത്തു സ്വന്തം ചുമതലയിൽ കാർഷികഋണം തീർക്കുകയാണു ഏക പ്രായോഗികമാർഗ്ഗമെന്നദ്ദേഹം പറഞ്ഞു. വ്യവസായത്തൊഴിലാളികൾക്കായി സോഷ്യൽഇൻഷുറൻസു നടത്തുന്നതിന്റെ സാദ്ധ്യതകളെപ്പററി ഉപദേശിക്കാൻ ജിനീവാ ഇന്റർനാഷനൽലേബർ ആഫീസിൽനിന്നു ഒരു വിദഗ്ദ്ധനെ വരുത്താനുദ്ദേശിക്കുന്നു.

---

## കന്നുകാലിസമ്മേളനം അവസാനിച്ചു

കന്നുകാലിസമ്മേളനം ഇന്നവസാനിച്ചു. വിത്തുകാളകൾ വാങ്ങിനിറുത്തുക മുതലായതിനായി ഓരോ പ്രാവിൻസിലും ലൈവ്സ്റ്റാക്ക് ഇംപ്രൂവ്മെൻറ്ഫണ്ടു് ഏൎപ്പെടുത്തുക, കന്നുകാലികളുടെ അഭിവൃദ്ധിക്കായി പ്രൊവിൻഷ്യൽബോർഡുകളോ സംഘങ്ങളോ സ്ഥാപിച്ചു ജില്ലതോറും ശാഖ ഏൎപ്പെടുത്തുക, കൃഷികാൎയ്യാലയവും ഈ സംഘങ്ങളും തമ്മിൽ നിരന്തരബന്ധം ഉണ്ടായിരിക്ക, മേച്ചിൽസ്ഥലവും കന്നുകാലികളുടെ തീററിയും സംബന്ധിച്ചു ഒരു സ്ററാൻഡിങ്ങ് കമ്മിററി രൂപീകരിക്ക, തൽസംബന്ധമായ ഗവേഷണഫലങ്ങളേ ക്രൂട്ടിച്ചേൎത്തു സംഘടിപ്പിക്കാൻ ഒരു സെൻട്രൽ കമ്മിററിയുണ്ടാക്കുക. വ്രഥാ കിടക്കുന്ന സ്ഥലങ്ങളെ പുൽകൃഷിക്കായി ഉപയോഗിക്ക, കന്നുകാലികളെ നന്നാക്കുന്ന ജോലികൾക്കായി ആളുകളെ പരിശീലിപ്പിക്ക മുതലായവയാണു് കാൺഫറൻസിൻെറ തീരുമാനങ്ങളിൽ ചിലതു്. സമ്മേളന നടപടികൾ നാട്ടുരാജ്യങ്ങൾക്കുമെയച്ചുകൊടുക്കുന്നതാണു്.

---

## ഇൻഡ്യയിലെ കൃഷിയും കന്നുകാലികളും

കന്നുകാലിസമ്മേളനത്തിൽ വൈസ്രായിയുടെ പ്രസംഗം.

കന്നുകാലി സമ്മേളനത്തിൽ പ്രാരംഭപ്രസംഗംചെയ്ത സർ ജഗദീശപ്രസാദു് ഇന്ത്യയിൽ കറവപ്പശുക്കളുടെനേരേയുള്ള അനാശാസ്യപെരുമാററങ്ങളെ അധിക്ഷേപിക്കയും കന്നുകാലികളുടെ അഭിവൃദ്ധിക്കായി ഇന്ത്യാഗവർമ്മെൻറ് കൈക്കൊണ്ടിട്ടുള്ള നടപടികളെ വിവരിക്കയും ഈ വിഷയത്തിൽ ലിൻലിത്ഗോപ്രഭു കയ്യേററിരിക്കുന്ന നേതൃത്വത്തെ പ്രശംസിക്കയും സമ്മേളനത്തിൻെറ പരിശ്രമങ്ങൾക്കു് വിജയമാശംസിക്കയും ചെയ്തു.

വൈസ്രായിയുടെ പ്രസംഗം.

വിവിധപ്രാദേശികഗവർമ്മെൻറുകളാൽ നിയുക്തരായ ഉദ്യോഗസ്ഥന്മാരും സന്നിഹിതരായിരുന്ന കന്നുകാലിസമ്മേളനം ഇന്നു വൈസ്രായി അദ്ദേഹത്തിൻെറ

ലാഡ്ജിൽവച്ച് ഉൽഘാടനം ചെയ്തു. ഇന്ത്യയിലെ കന്നുകാലികളുടെ ഇനം നന്നാക്കുന്നതിനും അവയുടെ ആഹാരം കൂടുതൽ പോഷണമുള്ളതാക്കുന്നതിനും ഇന്ത്യാഗവർമ്മെൻറിനു തൽക്കാലം ചെയ്യുവാൻ സാധിക്കുന്നതു് വിദഗ്ദ്ധനിർദ്ദേശങ്ങൾ സുലഭമാക്കുക, മൃഗങ്ങളുടെ രോഗങ്ങളെ നിയന്ത്രിക്കയും നിവാരണംചെയ്യുകയും ചെയ്ക മുതലായവയാണെന്നദ്ദേഹം പറഞ്ഞു. പ്രാവിൻസുകളും പ്രാവിൻസുകളുംതമ്മിൽ അറിവുകൾ കൈമാററംചെയ്യാൻ സൗകര്യമുണ്ടാക്കുക, പ്രധാനപ്രശ്നങ്ങളെപ്പററി ചർച്ചചെയ്യുന്നതിനു സന്ദർഭമുണ്ടാക്കുക എന്നുള്ളതും കേന്ദ്രഗവർമ്മെൻറിൻെറ കത്തവ്യമാകുന്നു. കാളയാണു ഇന്ത്യൻകൃഷിയുടെ അടിസ്ഥാനം. അതുകൊണ്ടു കന്നുകാലികളെ നന്നാക്കുന്നതുപോലെ ഇന്ത്യയിലെ കൃഷിയുടെ അഭിവൃദ്ധിയെ സഹായിക്കുന്ന ഒരൊററപ്രവൃത്തി മറെറാന്നില്ല.

പാലിൻെറ ഉപയോഗം ദേശംതോറും വീടുതോറും പലതരത്തിലാണിരിക്കുന്നതു്. ശാസ്ത്രീയമായ അടിസ്ഥാനമുണ്ടെങ്കിൽ മാത്രമേ മൃഗങ്ങളെ വളത്തുന്ന വ്യവസായത്തെ പ്രത്യേകിച്ചു കന്നുകാലിവളത്തൽവ്യവസായത്തെ അഭിവൃദ്ധിപ്പെടുത്താൻ സാധിക്കയുള്ളു. കന്നുകാലികളുടെ ആഹാരം, കോഴിവളത്തൽമുതലായവസംബന്ധിച്ചു ഗവേഷണങ്ങൾ നടത്തുന്നതിനുള്ള സ്ഥാപനങ്ങൾ ഗവർമ്മെൻറുണ്ടാക്കിയിട്ടുണ്ടു്. നല്ല വിത്തുകാളകളെവാങ്ങി നിത്തുന്നതിനു താൻചെയ്ത അഭ്യത്ഥനയുടെ ഫലമായി 1322 കാളകളും 1,65000 രൂപയും സംഭാവനയായി ലഭിച്ചിട്ടുണ്ടെന്നു വൈസ്രായി പറഞ്ഞു. ഓരോ പ്രാവിൻസിലും ഓരോ കാററിൽഇമ്പ്രൂവ്മെൻറുഫണ്ടു ഏർപ്പെടുത്തണമെന്നു. വൈസ്രായി ആഗ്രഹിക്കുന്നു നല്ല മേച്ചിൽസ്ഥലങ്ങളുണ്ടായിരിക്കേണ്ടതും കന്നുകാലികളുടെ ആഹാരത്തിനുള്ള വിളവുകൾ കൃഷിചെയ്യേണ്ടതും ഇന്ത്യൻപുല്ലുകളെപ്പററി ഗവേഷണം നടത്തേണ്ടതും വിദേശങ്ങളിൽനിന്നുള്ള നല്ലജാതിപ്പുല്ലുകൾ ഇന്ത്യയിൽ കൃഷിചെയ്യാൻ ശ്രമിക്കേണ്ടതും അത്യാവശ്യമാണെന്നദ്ദേഹം പറഞ്ഞു.

പ്രൊവിഷ്യൻകാററിൽ ഇംപ്രൂവ്മെൻഫണ്ടുകളുണ്ടാക്കണമെന്നുള്ള നിർദ്ദേശത്തെപ്പററി ഇന്നു മുഴുവൻ വാദപ്രതിവാദം നടന്നു. മിക്ക പ്രാദേശിക പ്രതിനിധികളും കേന്ദ്രഗവർമ്മെൻറിൽനിന്നു ധനസഹായമപേക്ഷിച്ചു. ധനസഹായംചെയ്യുന്ന വിഷയത്തിൽ കേന്ദ്രഗവർമ്മെൻറിനുള്ള പരിമിതികൾ സർ ബ്രൈസ്ബർട്ടു വിശദമാക്കി. ഈ സംഘടനകൾ ആരംഭിച്ചാൽ പൊതുജനങ്ങളുടെ ആനുകൂല്യവും സഹായവുമുണ്ടാകുമെന്നദ്ദേഹം ആശിക്കുന്നു. ഇന്ത്യയിൽ ആണ്ടുതോറും ഒരു മൃഗദിനം കൊണ്ടാടണമെന്നും ഓരോ സ്ഥലവാസിയിൽനിന്നും ഒരു പൈവീതം അരക്കോടി രൂപാ കിട്ടുമെന്നദ്ദേഹം പറഞ്ഞു.

# ഗവർമ്മെൻറിൻെറ ട്രാൻസ്പോർട്ടുപദ്ധതി.

ജൂൺ 10-ാംനു- ദിവാൻ സർ. സി. പി. രാമസ്വാമിഅയ്യരെ ഒരു ഡെപ്യൂട്ടേഷനായി സന്ദർശിച്ച ചില മോട്ടാർയൂണിയൻ മാനേജരന്മാരോടു മറുപടിയായി ഗവർമ്മെൻറിൻെറ ഗതാഗത നയത്തെ വിവരിച്ചുകൊണ്ടു അദ്ദേഹം പറഞ്ഞതിപ്രകാരമാണു്:—

ഇപ്പോഠം ഗതാഗതപ്രശ്നം ഒരു കമ്മിററിയുടെ അന്വേഷണത്തിനു വിധേയമായിരിക്കുന്നു. എന്നാൽ അതിൻെറ പൂർണ്ണവിവരം ഇപ്പോഠം ഒന്നുംതന്നെ പറയണമെന്നു വിചാരിക്കുന്നില്ല. സാദ്ധ്യമാകുന്നപക്ഷം സ്ഥാപിതതാല്പര്യങ്ങളുടേയും പൊതുജനങ്ങളുടേയും സഹകരണത്തോടുകൂടി മെയിൻറോഡുകളിൽ ഗതാഗതം ഗവർമ്മെൻറുതന്നെ ഏറെറടുത്തു നടത്തുക എന്നുള്ളതാകുന്നു പൊതുവെ ഗവർമ്മെൻറിൻെറ നയം. പോഷകറോഡുകളിലേയും ഗതാഗതങ്ങഠം സ്വകാര്യതാല്പര്യങ്ങഠംക്കായി വിട്ടുകൊടുക്കുന്നതാണു്.

പ്രധാനറോഡുകളുടെ സംരക്ഷണവും ഗതാഗതവും തമ്മിൽ ബന്ധമുള്ളവയാണെന്നു സർ രാമസ്വാമിഅയ്യർ ചൂണ്ടിക്കാണിച്ചു മെയിൻറോഡുകളെ പോഷകറോഡുകഠംക്കും ശാഖാറോഡുകഠംക്കും ഒപ്പം ശരിയായ രീതിയിൽ സംരക്ഷിക്കേണ്ടതുഗതാഗതത്തിനത്യാവശ്യമാണു്. മെയിൻറോഡുകളിൽ ഗവർമ്മെൻറിൻെറ സ്വന്തമായും ഗവർമ്മെൻറു മാനേജുമെൻറിലും നടത്തുന്നതായ ഗതാഗതത്തിൻെറ ലാഭത്തിൽ ഒരു പങ്കു ആ റോഡുകളുടെ സംരക്ഷണത്തിനുവേണ്ടി ചിലവാക്കുന്നതാണു്. ഗവൺമെൻറിൻെറ കൃഷിപരവും വ്യവസായപരവും ആയ ഉൽപന്നങ്ങഠം അന്യസ്ഥലങ്ങളിലേയ്ക്കയക്കുന്ന ജോലി വളരെ ലാഘവപ്പെട്ടുത്തത്തക്കവിധത്തിൽ ഗവർമ്മെൻറിൻെറ ഗതാഗതനയം രൂപീകരിക്കുന്നതായിരിക്കും. ഗവർമ്മെൻറടുക്കുന്ന റോഡുകളിൽക്കൂടി ആയിരിക്കും തുറമുഖത്തേക്കു കൊണ്ടുപോകാനുള്ളതും കൊണ്ടുവരാനുള്ളതുമായ കയററുമതി ഇറക്കുമതി ചരക്കുകഠം കൊണ്ടുപോകുന്നതു്. അപ്പോഠം അവക്കു കരയിൽനിന്നും കടലിൽനിന്നും ചുങ്കംവകയിൽ കിട്ടേണ്ട ആദായങ്ങളെ വളരെവദ്ധിപ്പിക്കാൻ സാധിക്കും. ഈ പദ്ധതിയനുസരിച്ചു ചില സ്ഥലങ്ങളിൽ നഷ്ടം നേരിടുമെങ്കിലും അതു മറെറാരു സ്ഥലത്തുനിന്നു പരിഹരിക്കും എന്നു നല്ല വിശ്വാസമുണ്ടു്. ഗതാഗതനിബിഡതയുള്ളപ്പോഠം സമാന്തരമായി ബസ്സുകളും ലോറികളും ഓടിക്കത്തക്കവിധത്തിൽ ഗവൺമെൻറു ശരിയായി റോഡുകളെ പരിഷ്കരിക്കേണ്ടിയിരിക്കുന്നു.

ഈ ആവശ്യത്തിലേക്കായി റോഡുകളുടെ വീതികൂട്ടുകയും ചില സ്ഥലങ്ങളിൽ വലിയ റോഡുകൾ സൃഷ്ടിക്കുകയും ചെയ്യേണ്ടതായിട്ടാണിരിക്കുന്നത്. പൊതുവേയുള്ള മുതലെടുപ്പിൽനിന്നും എടുക്കാതെ ഈ ഗതാഗതപദ്ധതിയിലെ ലാഭത്തിൽനിന്നു എടുത്തായിരിക്കും മെയിൻറോഡുകളെ സംബന്ധിച്ചിടത്തോളമുള്ള ഇതേതരം ആവശ്യങ്ങൾക്കു ചെലവാക്കുന്നത്.

ഇതിനോടനുയോജിച്ച സ്വകാര്യോദ്യമങ്ങൾക്കു മതിയായ സ്ഥാനം ഉണ്ടായിരിക്കുമെന്നദ്ദേഹം ബലപ്പെടുത്തിപ്പറഞ്ഞു. പോഷകറോഡുകളിലും ശാഖാറോഡുകളിലും ഗതാഗതസൗകര്യം വളരെ വർദ്ധിച്ചേ മതിയാവൂ. സ്വകാര്യോദ്യമികൾ ഒരിക്കൽ ഇതെടുത്തുകഴിഞ്ഞാൽ എളുപ്പത്തിൽ തിരുവിതാംകൂറിലെ എല്ലാ പട്ടണങ്ങളും തുറമുഖങ്ങളുമായിബന്ധം ഉറപ്പിക്കാം. നാട്ടിൻപുറങ്ങളിലേക്കുള്ള ഗതാഗതസൗകര്യങ്ങളുടെ പ്രശ്നം വളരെപ്രാധാന്യമുള്ളതാണ്. ഇതിൻെറ പരിഹാരം കണ്ടുപിടിക്കാനുള്ള പ്രധാനവും തൃപ്തികരവുമായ മാർഗ്ഗം സ്വകാര്യോദ്യമങ്ങളെ ആ വഴിയിൽ തിരിച്ചുവിടുകയാണ്.

ഒരിക്കൽ മെയിൻറോഡുകൾ നന്നാക്കുന്ന പ്രശ്നം തീർച്ചചെയ്താൽ അവയ്ക്കായി ഇപ്പോൾ ചെലവാക്കുന്ന പണം ശാഖാറോഡുകളെയും ജലമാർഗ്ഗങ്ങളേയും നന്നാക്കാൻ ഉപയോഗിക്കാം. ജലമാർഗ്ഗങ്ങളിൽ കൂടുതൽ ശക്തിയും വേഗവുമുള്ള നൗകകൾ ഉപയോഗിക്കാനുണ്ടെങ്കിൽ ഇതു തൊഴിൽപരമായും കച്ചവടപരമായും ഉള്ള അഭിവൃദ്ധിക്കു അത്യാവശ്യമാണ്. നമ്മുടെ ജലമാർഗ്ഗങ്ങൾ നന്നാക്കുകയും ചില സ്ഥലങ്ങളിൽ കൂടുതൽ ആഴമാക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ഗതാഗതക്കമ്മിററി ഈ പ്രശ്നത്തെപ്പററി ആലോചിക്കുന്നതുകൊണ്ടു ഈ പ്രശ്നങ്ങൾ അവരുടെ മുമ്പാകെ സമർപ്പിക്കുന്നതിനു അദ്ദേഹം നിവേദകന്മാരോടു ആവശ്യപ്പെട്ടു. അവരുടെ അഭിപ്രായത്തെപ്പററി ഗവർമ്മെൻറിൻെറ അവധാനപൂർവ്വമായപരിഗണനയുണ്ടായിരിക്കുന്നതാണ്. അവരെ നഷ്ടത്തിലാക്കണമെന്നു ഗവർമ്മെൻറിനു ഒരിക്കലും ഉദ്ദേശമില്ല. സ്റ്റേററിൻെറയും സ്വകാര്യോദ്യമങ്ങളുടേയും ശരിയായ താല്പര്യങ്ങൾക്കു ഉപകരിക്കത്തക്കവിധം ഗതാഗതനയം നടപ്പിൽ വരുത്താമെന്നു അദ്ദേഹത്തിനു ഉത്തമവിശ്വാസമുണ്ട്. ഇപ്പോൾ സർവ്വീസുകളിലുംമററും ജോലി നോക്കുന്നവർക്കു ഗവർമ്മെൻറു ഗതാഗതപദ്ധതിയിൽ ജോലിക്കു ശരിയായ അവകാശം ഉണ്ടായിരിക്കുന്നതും സ്വകാര്യതാല്പര്യങ്ങൾക്കു ന്യായമായി അവർ അർഹിക്കുന്ന പരിഹാരം ചെയ്തുകൊടുക്കുന്നതുമാണ്.

## മുട്ടക്കച്ചവടത്തിലെ നവീകരണപദ്ധതികൾ.

ഇന്ത്യയിലെ കൃഷിവ്യവസായത്തെസംബന്ധിച്ച് കഴിഞ്ഞ രാജകീയകാർഷികകമ്മീഷൻ (Rayal Commission on Agriculture)രേഖപ്പെടുത്തിയിട്ടുള്ള ഒരു പ്രധാനസംഗതി, ലക്ഷോപലക്ഷംരൂപാ വിലപിടിക്കുന്ന കാർഷികോല്പന്നങ്ങളെഅവയുടെ അളവ് നിർണ്ണയിക്കുന്നതിനോ, തരംതിരിക്കുന്നതിനോ,പൊതിഞ്ഞു ഭദ്രമാക്കുന്നതിനോ, യത്നിക്കാതെ കമ്പോളങ്ങളിൽ വിനിമയംചെയ്തുവരുന്നവെന്നുള്ളതായിരുന്നു. വിപണികളിലെ സാധനസമൃദ്ധിയേയോ, വിലക്കുറവിനേയോ വകവെക്കാതെ കൃഷിക്കാർ വിളവെടുപ്പുകഴിഞ്ഞാൽ അവരുടെ ഉല്പന്നങ്ങളെ ഉടനടി വിററുവരുന്നു. ക്ലിപ്തമായ അളവും തൂക്കവുമില്ലായ്മ, തരംതിരിക്കലിൻെറ അഭാവം, ശരിയായ പരിശോധനക്കുറവ്, ഏജൻറന്മാരും ദല്ലാൽമാരും കൂടിച്ചേർന്നുള്ളരഹസ്യമായ വിലനിർണ്ണയം, എന്നിവക ദൂഷ്യങ്ങൾ കർഷകക്ക് ന്യായമായ വിലകിട്ടുന്നതിനു പ്രതിബന്ധങ്ങളായിരുന്നു. നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ഗുണങ്ങളില്ലെന്നു കാരണവുംപറഞ്ഞു് മിക്കവാറും സാധനങ്ങളുടെ വില താഴ്ത്തപ്പെടുകയും ചെയ്യുവന്നു. സർവോപരി വിദ്യാവിഹീനന്മാരായ കൃഷീവലന്മാർ മാർക്കററിനെപ്പററിയുള്ള അവരുടെ അജ്ഞതനിമിത്തം പലപ്രകാരത്തിലും വഞ്ചിക്കപ്പെട്ടുവരുകയുംചെയ്തു.

ഇതുകൊണ്ടു് കച്ചവടസമ്പ്രദായങ്ങളെ നിയന്ത്രിക്കാനുള്ള ഒരു ശരിയായ സംഘടനയുണ്ടായി ഉല്പാദകനു് ഒരു നല്ല വിലകിട്ടുമെന്നാണെങ്കിൽമാത്രമേ അവർ കൃഷകവൃത്തിയേയോ ജന്തുവളർത്തലിനേയോ സംബന്ധിച്ച പര്യവേക്ഷണഫലങ്ങളെ പെട്ടെന്നു കൈക്കൊള്ളുവാൻ സന്നദ്ധരാകു എന്നു് കമ്മീഷനു് ബോദ്ധ്യപ്പെട്ടു. മേല്പറഞ്ഞ ദൂഷ്യങ്ങളെ പരിഹരിക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഓരോ പ്രവിശ്യയിലും ഓരോ സംസ്ഥാനത്തും വിപണിപരിഷ്കരണസംഘടനകൾ സ്ഥാപിക്കണമെന്നു്രാജകീയകമ്മിഷൻ ശുപാർശചെയ്തു.

അഭിവൃദ്ധിക്കുവേണ്ടിയുള്ള നിയതമായ ഏതെങ്കിലും ഒരു പദ്ധതി പ്രാരംഭിക്കുന്നതിനുമുമ്പ് സാധനങ്ങളുടെ ഇന്നത്തെ വ്യാപാരനിലയെ സംബന്ധിച്ച് ഒരു സർവേ അവശ്യം വേണ്ടതാണെന്നു തോന്നുകയും എന്നാൽ സാധനങ്ങളുടെവിനിമയം പല പ്രവിശ്യകളിലുമായി വ്യാപിച്ചിരിക്കുന്നതുകൊണ്ടു് ഒരഖിലേന്ത്യാനിരിക്ഷണം നടത്താൻ ഒരു കേന്ദ്രസംഘടന അത്യന്താപേക്ഷിതമാണെന്നു തീരുമാനിക്കുകയും ചെയ്തു. തദനുസാരണമായി പ്രധാനപ്പെട്ട കാർഷികോല്പന്നങ്ങളുടെ ഒരഖിലേന്ത്യാസർവേ

നടത്തുന്നതിനായി ഇന്ത്യാഗവണ്മെൻറ് ൫ കൊല്ലങ്ങളായി ചെലവാക്കത്തക്കവണ്ണം ൨൭ ലക്ഷം രൂപാ ഗ്രാൻറ് അനുവദിക്കുകയും "അഗ്രികൾച്ചറൽ മാർക്കറ്റിംഗ് അഡൈ്വസർ ടു ദി ഗവൺമെൻറ് ആഫ് ഇന്ത്യാ" എന്ന അഭിധാനത്തോടുകൂടിയ ഒരു ഉദ്യോഗസ്ഥൻെറ കീഴിൽ ഡൽഹിയിൽ കുറെ സിൽബന്ധികളെ നിയമിക്കുകയും ചെയ്തു. ഈ ഉദ്യോഗസ്ഥസമിതി ൧൯൩൫ ജനുവരിമാസംസർവേജോലികൾ ആരംഭിച്ചു. ടി ജോലികളിൽ അവരെ സഹായിക്കുന്നതിനും അവിടവിടെയുള്ള സ്ഥിതിവിവരക്കണക്കുകൾ ശേഖരിച്ചുകൊടുക്കുന്നതിനുമായി എല്ലാപ്രവിശ്യകളിലും തിരുവിതാംകൂർ ഉൾപ്പെടെയുള്ള ചില പ്രധാനസംസ്ഥാനങ്ങളിലും മാർക്കറ്റിംഗ് ആഫീസറന്മാരെ നിയമിക്കുകയുണ്ടായി. മുട്ടകൾ ഉൾപ്പെടെ പത്തു പ്രധാന സാധനങ്ങളെപ്പററിയാണു് ആദ്യമായി സർവേനടത്തിയതു്. ഈ ജോലി ഇപ്പോൾമിക്കവാറും പൂർത്തിയായിരിക്കുന്നു.

ഈ സർവേയിൽ മുട്ടക്കച്ചവടം ഏററവും വമ്പിച്ച തോതിലായിരുന്നിട്ടും അതിൻെറ വ്യാപാരരീതി വളരെ പ്രാചീനവും വ്യയഹേതുകവുമായിരുന്നുവെന്നുകാണപ്പെട്ടു. പ്രതിവർഷം ഇന്ത്യയിലുണ്ടാകുന്ന മുട്ടകളുടെ എണ്ണം ൩൨൦ കോടിയാകുന്നുവെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. തിരുവിതാംകൂറിലാകട്ടെ താരതമ്യേന ഭൂരിപക്ഷം ആളുകളും കോഴിവളർത്തുന്നതുകൊണ്ടു് മുട്ടസംഭരണം സാമാന്യം ഒരു ദേശീയവ്യവസായമായിത്തീർന്നിട്ടുണ്ടു്. ധനസംബന്ധമായ കണക്കാക്കിയാലുംഏകദേശം പത്തു ലക്ഷം രൂപായോളം വിലവരുന്ന ൩ കോടി ൧൪ ലക്ഷം മുട്ടകൾ വർഷംതോറും തിരുവിതാംകൂറിൽ ഉണ്ടാകുന്നതിൽനിന്നുതന്നെ ഈ വ്യാപാരത്തിൻെറ വിപുലത ഊഹിക്കാവുന്നതാണല്ലോ.

ഇവിടെ മുട്ട ശേഖരിക്കുന്ന കച്ചവടക്കാർ അതിൻെറ വലിപ്പമോ ഗുണമോ അനുസരിച്ചു് അതിനെ തരംതിരിക്കാറില്ല. അവർ കയററുമതിക്കായി ചെറുതും വലുതും നല്ലതും ചീത്തയും ചിലപ്പോൾ പൊട്ടിയതും ചീഞ്ഞതുമായ മുട്ടകളെയെല്ലാം ഇടകലർത്തി ഒരു കുട്ടയിൽ പൊതിഞ്ഞുകെട്ടി അയച്ചുവരുന്നു. ഇന്ത്യയിലെമററുഭാഗങ്ങളെ അപേക്ഷിച്ചു് ഇവിടെത്തെപൊതിഞ്ഞുകെട്ടിഅയയ്ക്കുന്നസമ്പ്രദായം ഏററവും മെച്ചമായിരുന്നാലും അതു് മേലാലും വളരെ അഭിവൃദ്ധിപ്പെടാനുണ്ടായിരുന്നു.

ഈ സ്ഥിതിഗതികളെ അവലോകനംചെയ്തുകൊണ്ടു് ഇന്ത്യാഗവണ്മെൻറും തിരുവിതാംകൂർഗവണ്മെൻറും യോജിച്ചു് കയററുമതിചെയ്യുന്ന മുട്ടകളെ അവയുടെ തരവും ഇനവും തിരിച്ചറിയുന്നതിനു് കച്ചവടക്കാരെസഹായിക്കാൻ പരീക്ഷണാർത്ഥം സംസ്ഥാനത്തു് ഒരു"എഗ്ഗ് ഗ്രേഡിങ്ങ് സ്റ്റേഷൻ" (Egg Grading Station) സ്ഥാപി

ക്കാൻ തീരുമാനിച്ചു. തദനുസരണം ൧൯൩൭ ജനുവരിമാസത്തിൽ കൊട്ടാരക്കര റയിൽവേസ്റ്റേഷനുസമീപമുള്ള ഒരു കെട്ടിടത്തിൽ "ഹിസ്കാക്ക് എഗ്ഗ് ഗ്രേഡിങ്ങ് മെഷ്യൻ" (Hiseock Egg Grading Machine) എന്ന ഒരു യന്ത്രം സ്ഥാപിക്കുകയും അതിൻെറ പ്രവൎത്തനം ആരംഭിക്കുകയുംചെയ്തു. "ഒരു ഗ്രേഡർ, ഒരു കാൻഡ്ളർ, മൂന്നു വേലക്കാരുൾപ്പെട്ട ഒരു സ്റ്റാഫിനെ ഈ സ്റ്റേഷനിലെ ജോലികൾക്കായി നിയമിക്കപ്പെട്ടു. ഇവരുടെ ശമ്പളച്ചെലവും കെട്ടിടവാടകയുംഇന്ത്യാഗവൎമ്മെൻറുതന്നെ വഹിച്ചുവരുന്നുമുണ്ട്".

സ്റേറഷനിൽ നടക്കുന്ന ജോലികൾ താഴെപറയുന്നവയാകുന്നു.

൧. സ്റ്റേഷനിൽ കൊണ്ടുവരുന്ന മുട്ടകളെ അഴുക്കു കഴുവികളഞ്ഞു് വൃത്തിയാക്കുക.

൨. ഓരോ മുട്ടയേയും ഒരു പ്രകാശമേറിയ ദീപത്തിൻെറ മുമ്പിൽവച്ചു പരിശോധിക്കുകയും ചീഞ്ഞതും പഴകിയതുമായ മുട്ടകളെ ഉപേക്ഷിക്കുകയും ചെയ്യുക.

൩. തൂക്കമനുസരിച്ചു് മുട്ടകളെ യന്ത്രസഹായത്തോടുകൂടി എ. ബി. സി. ചെറിയവ എന്നിങ്ങനെ നാലുവിഭാഗങ്ങളോടുകൂടിതരംതിരിക്കുക.

കുറിപ്പു്—(എ) ൧൵ ഔൺസും അതിൽകൂടുതലും തൂക്കമുള്ള മുട്ടകൾ.

(ബി) ഒന്നര ഔൺസിൽ കൂടുതലും എന്നാൽ ഒന്നേമുക്കാൽ ഔൺസിൽ കുറവുമുള്ളവ.

(സി) ഒന്നേകാൽ ഔൺസിൽ കൂടുതലും എന്നാൽ ഒന്നരഔൺസിൽ കുറവുമുള്ളവ. ചെറിയവ (Small) ൧൳ ഔൺസു തൂക്കത്തിൽ കുറഞ്ഞമുട്ടകൾ.

൪. എ. ബി. സി. എന്ന വിഭാഗങ്ങളിൽപ്പെട്ട മുട്ടകളിൽ ഇന്ത്യാഗവൎമ്മെൻറിൻെറ ആഗ്മാൿ (Agmark) എ.ബി. അല്ലെങ്കിൽ സി. എന്നടയാളപ്പെടുത്തിയിട്ടുള്ള മുദ്രകൾ പതിപ്പിക്കുകയും ചെറിയവയെ മുദ്രയടിക്കാതെ തിരിച്ചേൽപ്പിക്കയുംചെയ്യു.

൫. കച്ചവടക്കാരാൽ നൾകപ്പെടുന്ന കൂട്ടകളിൽ തരംതിരിച്ച മുട്ടകളെ പൊതിഞ്ഞു കെട്ടുകയും ഓരോ കൂട്ടയിലും മേൽപറഞ്ഞ ഓരോ ക്ലാസിൽപ്പെട്ട മുട്ടകളുടെ എണ്ണംതിരിച്ചറിയത്തക്കവണ്ണം പ്രത്യേകനിറത്തിലുള്ള ലേബിളുകളെ * പുറമേ പതിക്കുകയുംചെയ്യു.

* Pink label—ചുവപ്പുലേബൽ—എ ക്ലാസ്സ്
Blue label—നീലലേബൽ—ബി ക്ലാസ്സ്
yellow lable—മഞ്ഞ ലേബൽ—സി ക്ലാസ്സ്

കൊട്ടാരക്കരയിലെ രണ്ടു കയററുമതിവ്യാപാരികൾ ദിവസംപ്രതി ൧൦൦൦൦ മുട്ടകൾ ഈ സ്റ്റേഷനിൽ കൊണ്ടുവന്ന് തരംതിരിച്ച് കയററുമതിചെയ്തുകൊള്ളാമെന്നു സമ്മതിക്കുകയും അപ്രകാരം അവരുമായി ഉടമ്പടിയുണ്ടാകുകയും ചെയ്തു. ഇപ്രകാരം തരംതിരിച്ച് മുദ്രയടിച്ചയക്കുന്നതുകൊണ്ട് താമസംവിനാ മുട്ടകൾക്കു നല്ല വിലകിട്ടുകയും അതു് വ്യാപാരികൾക്കും തദ്വാരാ ഉൽപ്പാദകന്മാൎക്കും കൂടുതൽ ആദായകരമായിത്തീരുകയുംചെയ്യുമെന്നു അനുമാനിക്കപ്പെട്ടു. കൂടാതെ ഇതു സംസ്ഥാനത്തിനു പുറമേയുള്ള വിപണികളിൽ തിരുവിതാംകൂർ മുട്ടയെപ്പററിയുള്ള പ്രഖ്യാതി വർദ്ധിപ്പിക്കുന്നതിനു കാരണമാകുമെന്നും പ്രതീക്ഷിക്കപ്പെട്ടു.

ഇപ്രകാരം കൊട്ടാരക്കരയിലെ നാലുമാസത്തെ പ്രവൎത്തനത്തിനുശേഷം സ്റ്റേഷൻ ചെങ്ങന്നൂരിലേക്കു മാററിസ്ഥാപിച്ചു. ഒരൊററ വ്യാപാരിയുമായി മുട്ട നൽകുന്നതിനു ഉടമ്പടിചെയ്യുകയാണെങ്കിൽ ജോലികൂടുതൽ ആശാസ്യമാകുംവണ്ണം തുടൎന്നു പോകുമെന്നു കാണപ്പെട്ടു. അതനുസരിച്ച് ജൂൺമാസാരംഭത്തിൽ യന്ത്രം ചെങ്ങന്നൂരിലേക്കു മാററിസ്ഥാപിക്കയും തരംതിരിച്ചയക്കുന്നതിനായി ദിവസം ൧൦൦൦൦ മുട്ടകൾ വീതം സ്റ്റേഷനിൽ കൊണ്ടുവരാമെന്നു സമ്മതിച്ച ഒരു പ്രധാനവ്യാപാരിയുമായി ഒരു പുതിയ ഉടമ്പടി ഉണ്ടാകയുംചെയ്തു.

തരംതിരിച്ച് മുദ്രപതിച്ചയച്ചുവന്ന മുട്ടകൾ സ്വീകരിക്കുന്നതിന് വിനിയോജകകേന്ദ്രങ്ങൾ ആദ്യം വൈമനസ്യം പ്രകടിപ്പിച്ചിരുന്നു. തൽപരിഹാരാൎത്ഥം മാൎക്കററിംഗിലുള്ള ഈ നവീനപദ്ധതിയെ ജനങ്ങൾക്കു മനസ്സിലാക്കുവാൻ വേണ്ടത്ര കൂടുതൽ പ്രചരണജോലി ചെയ്യേണ്ടതു അത്യാവശ്യമാണെന്നു കാണപ്പെട്ടു. ഡൽഹിയിലെ മാൎക്കററിംഗ് സ്റ്റാഫും പ്രൊവിൻഷ്യൽ മാൎക്കററിംഗ് ആഫീസറന്മാരും സംസ്ഥാനത്തുള്ള Lives lock മാൎക്കററിംഗ് ആഫീസരും തരംതിരിച്ച മുട്ടകളെ സംബന്ധിച്ച് പരസ്യങ്ങൾ പ്രസിദ്ധീകരിക്കുന്നതിലും മുട്ടകൾ ഉപയോഗിച്ചുവരുന്ന സ്ഥലങ്ങളിൽ അവയെ നിഷ്പ്രയാസം വിൽപ്പിക്കുന്നതിനും വേണ്ട നടപടികൾ ചെയ്തുവരുന്നുണ്ടു്. ഗ്രേഡ്ചെയ്ത മുട്ടകൾവാങ്ങാൻ മദ്രാസിലും ബാംബെയിലുമുള്ള പ്രധാന വ്യാപാരികളെ പ്രേരിപ്പിക്കുകയും അവരുടെ ആർഡർകൾ ലഭിക്കാൻ ശ്രമിക്കയും ചെയ്തുവരുന്നുമുണ്ടു്. ഗ്രേഡ്ചെയ്ത മുട്ടകൾ മാത്രമേ ആവശ്യപ്പെടാവു എന്നു മുട്ട കൂടുതൽ ചെലവാക്കുന്ന പബ്ളിക്ക് സ്ഥാപനങ്ങളോടു അഭ്യർത്ഥിച്ചിട്ടുണ്ടു്. കൂടാതെ കയററുമതിക്കുള്ള വാഹനച്ചെലവിൽ സൗജന്യംലഭിക്കുന്നതിനുള്ള വ്യവസ്ഥകൾ ആലോചനാവിഷയമായിത്തീൎന്നിട്ടുണ്ടു്. ഈ വ്യവസ്ഥകൾ നടപ്പിൽവന്നാൽ തട്ടുകൂടി

മുട്ട ശേഖരിച്ചയക്കുന്ന കച്ചവടക്കാരുടെ ആദായം വർദ്ധിക്കുകയും തത്തുല്യമായി ഉൽപ്പാദകന്മാർക്കു കൂടുതൽ വിലകിട്ടാൻ ഇടയാകുകയും ചെയ്യുന്നതാണ്.

ഗ്രേഡിങ്ങ് സ്റ്റേഷൻ കൊട്ടാരക്കരയിലായിരുന്നപ്പോൾ നാലരമാസംകൊണ്ടു് ൩൨,൫൦൦ മുട്ടകൾ തരംതിരിച്ചയക്കപ്പെട്ടു. ഇപ്പോൾ ചെങ്ങന്നൂരിലേക്കു് മാററിയ ശേഷം ഒരുമാസത്തിനുള്ളിൽ ൫,൦൦,൦൦൦ മുട്ടകൾ മദ്രാസിലേക്കും മററു വിനിയോജക കേന്ദ്രങ്ങളിലേക്കും തരംതിരിച്ചയച്ചിട്ടുണ്ടു്.

---

**Editorials.**

## കർഷകബോർഡ് സമ്മേളനത്തിലെ ദിവാൻജിയുടെ ഉൽഘാടന പ്രസംഗം.

---

തിരുവിതാംകൂർ കാർഷികബോർഡിൻെറ രണ്ടാമത്തു് വാർഷികസമ്മേളനം ഉൽഘാടനംചെയ്തുകൊണ്ടു് ദിവാൻ സർ സി. പി. രാമസ്വാമി അയ്യർ ചെയ്ത പ്രസംഗം ഏററവും ശ്രദ്ധേയമാണ്. സംസ്ഥാനത്തുള്ള കൃഷിതല്പരന്മാരുടെ പല അത്യാവശ്യപ്രശ്നങ്ങളെപ്പററിയും ആ പ്രസംഗത്തിൽ അദ്ദേഹം പ്രതിപാദിച്ചിരിക്കുന്നതായി ഞങ്ങൾക്കുതോന്നുന്നു.

തിരുവിതാംകൂർ ഒരു കർഷകരാജ്യമാണെന്നും ഇവിടെ കൃഷി സംബന്ധമായി ചില പരിവത്തനങ്ങൾ വരുത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നുവെന്നും അദ്ദേഹം പറയുന്നു. ഇതു വളരെ പരമാത്ഥമാണ്. മനുഷ്യസമുദായത്തിൽ കാലാനുസരണം വരുത്തുന്ന പരിഷ്കാരങ്ങൾപോലെ അവരുടെ സകല പ്രവത്തനങ്ങളിലും പരിവത്തനങ്ങൾ വരുത്തേണ്ടതാണ്. കൃഷി, കൈത്തൊഴിൽ എന്നിവകളിൽ നാം മുറുകെപിടിച്ചിരിക്കുന്ന മാമൂൽ സമ്പ്രദായങ്ങളെ പാടെ ഉപേക്ഷിക്കുകയും നമ്മുടെ ചുററുപാടും അഭിവൃദ്ധിപ്പെട്ടുവരുന്ന രാജ്യങ്ങളിലെ നൂതനമാർഗ്ഗങ്ങൾ സ്വീകരിക്കുകയും ചെയ്യേണ്ടതാകുന്നു. ഈ രാജ്യത്തെ ജനസംഖ്യ അനുസരിച്ചു കൃഷിചെയ്യാനുള്ളസ്ഥലത്തിൻെറ വിസ്തീർണ്ണം കുറവാണെന്നുള്ള ഒരു പരാതിക്കു ദിവാൻജി അവർകൾ ഇങ്ങനെ സമാധാനം പറയുന്നു. കടുംകൃഷിമൂലം (intensive cultivation) കാർഷികോല്പന്നങ്ങളുടെ അളവു വർദ്ധിപ്പിക്കുകയും, വേണ്ടപോലെ തിരഞ്ഞെടുക്കുന്ന പ്രധാന

വിളവുകൾകൊണ്ടു് അതിനെ പരിഹരിക്കുകയുമാണു ചെയ്യേണ്ടതു്. ശരിയായ വളം, വിത്തു മുതലായവകൊണ്ടു കൂട്ടുകൃഷി നടത്തേണ്ടിയിരിക്കുന്നു. ഇതിനുദാഹരണമായി ജപ്പാനിൽ സ്വീകരിച്ചിരിക്കുന്ന കാർഷികസമ്പ്രദായങ്ങളെദിവാൻജിഅവർകൾചൂണ്ടിക്കാണിക്കയുണ്ടായി. കരിമ്പുകൃഷി പഞ്ഞികൃഷി മുതലായവയിൽ ഇവിടെ സാധിക്കാവുന്ന വിജയകരമായ ഫലങ്ങളെപ്പററി ദിവാൻജി അവർകൾ പറഞ്ഞതു് ഏററവും പരമാൎത്ഥമാണു്. ആ വക കൃഷികളുടെ സൌകര്യവും പ്രയോജനവും നാം ശരിയായി മനസ്സിലാക്കാത്തതുകൊണ്ടു് അവ ഇവിടെ പല സ്ഥലത്തും അവഗണിച്ചിരിക്കുന്നതായിട്ടാണു കാണുന്നതു്.

പറങ്കിഅണ്ടി കൃഷിക്കുള്ള തിരുവിതാംകൂറിലെ സൌകര്യങ്ങളെപററിയും അദ്ദേഹം പ്രസ്താവിക്കുകയുണ്ടായി. അത്ര വലിയ ശ്രമം ഒന്നും കൂടാതെ പറിങ്കിയണ്ടി കൃഷി ഇവിടെ നിഷ്പ്രയാസം നടത്താമെന്നും, ആ വകയിൽ ഇവിടുത്തെ കർഷകൎക്കു ഒരു വലിയ ലാഭം ഉണ്ടാകുവാൻ സാധ്യമെന്നും അദ്ദേഹംപറയുന്നു—ഇതക്ഷരംപ്രതി പരമാൎത്ഥമാണെന്നാണു ഞങ്ങൾക്കു പറയുവാനുള്ളതു്. എന്നാൽ പറങ്കിയണ്ടി കൃഷിയിലും നാം വേണ്ടത്ര ശ്രദ്ധ പതിപ്പിക്കുന്നില്ലെന്നു വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ചക്കരയുണ്ടാക്കുന്നതിനു പനക്കുള്ള സാദ്ധ്യതകളെക്കുറിച്ചും ദിവാൻജിഅവർകൾ പറഞ്ഞസംഗതികൾ ശ്രദ്ധേയങ്ങളാണു്.

നാളികേരം, മത്സ്യം മുതലായ ഈ നാട്ടിലെ വ്യവസായസൌകര്യങ്ങളെപ്പററിയാണു് അദ്ദേഹം അടുത്തതായി പ്രതിപാദിച്ചുകാണുന്നതു്. തിരുവിതാംകൂറിലെ കടൽതീരത്തുനിന്നും, കായലുകളിൽനിന്നും ഒരു കോടി 25 ലക്ഷം രൂപായുടെ മത്സ്യം ഉണ്ടാകുന്നതായും, എന്നാൽ ശരിയായ മാൎക്കററിംഗും, കേടുപററാതെ സൂക്ഷിക്കുന്നതിനുള്ള മാൎഗ്ഗങ്ങളും ഉണ്ടാക്കുന്നപക്ഷം, ഇംഗ്ലണ്ടു്, അമേരിക്ക, എന്നീ രാജ്യങ്ങളോടു മത്സരിക്കത്തക്കവിധം ആ വ്യവസായം അഭിവൃദ്ധിപ്പെടുത്താമെന്നാണു് ദിവാൻജിയുടെ ഉത്തമവിശ്വാസം. നാളികേരവ്യവസായത്തിൽ സഹകരണഏജൻസി ഉണ്ടാക്കി, നാളികേരങ്ങൾ ശേഖരിക്കുകയും തരംതിരിക്കുകയും, നല്ല കമ്പോളങ്ങൾ കണ്ടുപിടിക്കുകയും ചെയ്യുന്നപക്ഷം വിജയം കൈവരുത്താവുന്നതാണു്.

കാലിവളൎത്തലിനെപ്പററി അദ്ദേഹം ഇങ്ങനെപറയുന്നു—അധികം മഴയുള്ള രാജ്യമായതുകൊണ്ടു ഇവിടെ ഉണ്ടാകുന്ന പുല്ലു കുറെ അധികം പരുഷമാണു്. അവ തിന്നുന്നതിനു നല്ലതരം കാലികൾക്കു സാധിക്കയില്ല. അതിനാൽ തിരുവിതാംകൂർകാർ കൂടുതൽ ശ്രദ്ധിക്കേണ്ടതു എരുമയുടെ കാര്യത്തിലാണു്. ഇതു വളരെ പരമാൎത്ഥമാണല്ലോ എരുമയുടെ പാൽ കൂടുതൽ പോഷകാംശം ഉള്ളതാണെന്നുവിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്ന സ്ഥിതിക്കും ഇവിടെ എരുമവളൎത്തലിനു പററിയ രാജ്യമാണെന്നു കാണുന്നതുകൊണ്ടും ആ കാര്യത്തിൽ ഈ നാട്ടിലെ കൃഷിക്കാർ പ്രത്യേകം ശ്രദ്ധപതിപ്പിച്ചാൽകൊള്ളാം.

ദിവാൻജിയുടെ പ്രസംഗത്തിൽനിന്നും നമുക്കു പലതും പ്രതീക്ഷിക്കാം. അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ സ്വീകാരയോഗ്യങ്ങളും ഇതനുസരിച്ചു ഇവിടത്തെ കൃഷിയും വ്യവസായങ്ങളും നാം പരിപുഷ്ടിപ്പെടുത്തേണ്ടതുമാണ്. നൂതനമായി ആരംഭിച്ചിട്ടുള്ള കർഷകബോർഡിൻെറ പ്രവൎത്തനങ്ങൾ ഈ പദ്ധതികളിൽകൂടി പ്രവൎത്തിച്ച് ഇവിടത്തെ കർഷകരുടെ അവശതകൾക്കു പരിഹാരം ഉണ്ടാക്കുമെന്നു തന്നെ ഞങ്ങൾ പ്രതീക്ഷിക്കുന്നു.

## ഇംഗ്ലീഷ് സ്കൂളുകളിൽ തൊഴിൽപരമായ ഉൽബോധനങ്ങൾ.

തൊഴിൽ സംബന്ധമായ ഉൽബോധനങ്ങൾ ഇംഗ്ലീഷ്സ്കൂളുകളിലെവിദ്യാൎത്ഥികൾക്ക് നൾകുന്നതിനും, ഫസ്റ്റ്ഫാറംമുതൽ എല്ലാക്ലാസ്സുകളിലും അതൊരു നിർബ്ബന്ധവിഷയമായി ഏൎപ്പെടുത്തുന്നതിനും ഉപയുക്തമായ ഒരു പദ്ധതി രൂപവൽക്കരിക്കുന്നതിനുവേണ്ടി ട്രെക്സ്ലയിൽ എക്സ്പെർട്ടിനെ ഗവർമ്മെൻറിൽനിന്നും നിയുക്തനാക്കിയിരിക്കുന്നുവെന്നറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. ഒരു വെറും കൃഷികരാജ്യമായ തിരുവിതാംകൂറിലെ കൃഷിയും കൈത്തൊഴിലും അഭിവൃദ്ധിപ്പെടുത്തേണ്ടതു്, ഗവർമ്മെൻറിൻെറയും, പൊതുജനങ്ങളുടേയും യോജിച്ചുള്ള കൎത്തവ്യംതന്നെയാണെന്നു പല ഘട്ടങ്ങളിലും പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ പൊതുവേ ചില മാററങ്ങൾ വരുത്തി, രാജ്യത്തിനും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദമായ വിധം അതു രൂപീകരിക്കേണ്ടതും ഏററവും അത്യാവശ്യമായിത്തീൎന്നിരിക്കുന്നു. ഹൈസ്കൂളുകളിലേയും കാളേജുകളിലേയും വിദ്യാഭ്യാസം പൂൎത്തിയാക്കി പുറത്തു വരുന്ന ഇന്നത്തെ യുവാക്കന്മാൎക്ക് നമ്മുടെ രാജ്യത്തെ വ്യവസായങ്ങൾ സംബന്ധിച്ചോ, മററു തൊഴിലുകളേക്കുറിച്ചോ യാതൊരു പരിജ്ഞാനവും ഉണ്ടാകുന്നതിനു ഇവിടത്തെ വിദ്യാഭ്യാസം തീരെ യോജിച്ചതല്ല. ഇതിൻെറ അഭാവംകൊണ്ടുതന്നെയാണ് ഇത്തരം പ്രവൎത്തനങ്ങൾ ആരംഭിക്കുന്നതിലും ആ വക ജീവിത സമ്പ്രദായങ്ങൾ സ്വീകരിക്കുന്നതിലും യുവാക്കന്മാർ വൈമുഖ്യം പ്രകടിപ്പിക്കുന്നതു്. എന്നാൽ വിദ്യാഭ്യാസകാലത്തുതന്നെ ഇപ്രകാരം പരിജ്ഞാനം നൾകുന്നപക്ഷം പലരുടേയും വാസനയും ബുദ്ധിശക്തിയും അതേവഴിയിൽ തിരിയുന്നതിനും, അതു പൊതുവേ ഇവിടത്തെ വ്യവസായങ്ങളുടെ പുരോഗമനത്തിനും, ശക്തിക്കും പ്രേരകമായിതീരുന്നതിനുംഇടയാകുന്നതാണ്. തിരുവിതാംകൂർ യൂനിവേഴ്സിററിയുടെ ആവിർഭാവത്തോടുകൂടി വിദ്യാഭ്യാസപരമായി വരുത്തുവാനുദ്ദേശിക്കുന്ന പരിഷ്കാരങ്ങളിൽ, വ്യവസായപോഷണങ്ങൾക്കുപയോഗപ്രദമായ ഇത്തരം പദ്ധതികളും സ്വീകരിക്കുന്നതു വളരെ പ്രയോജനകരമായിരിക്കും.

# തൊഴിലില്ലായ്മയും പരിഹാരമാർഗ്ഗങ്ങളും.

(എസ്സ്. എ. പിള്ള, ചടയമംഗലം.)

മനുഷ്യർ ജീവിതമാർഗ്ഗം സുഗമമായി നിർവഹിക്കപ്പെടണമെങ്കിൽ ഓരോ വ്യക്തികളും സൗകര്യപ്രദമായ ഏതെങ്കിലും തൊഴിലിൽ ഏർപ്പെട്ടിരിക്കണം. തൊഴിൽഇല്ലായ്മ വ്യക്തിയുടെ സാരമായ ദോഷത്തിനും ദേശത്തിന്റെ പൊതുദോഷത്തിനും കാരണമായിത്തീരുന്നു. എല്ലാമനുഷ്യരും വിവിധതൊഴിലുകളിൽ ഏർപ്പെട്ട് സ്വാശ്രയമായും സുഖമായും കഴിഞ്ഞുകൂടിവരുന്ന ഒരു സ്ഥലത്തെ സാമ്പത്തികനിലയും സന്തുഷ്ടിയും തദ്വാരാ ഐശ്വര്യാഭിവൃദ്ധിയും അവർണ്ണനീയമായിരിക്കും. തൊഴിൽ ഇല്ലായ്മ എന്നു പറയുന്ന വാക്ക് അക്ഷരം കുറവുള്ളതാണെങ്കിലും അതിന്റെ ഗതിവിഗതികൾ പര്യാലോചിക്കുന്നപക്ഷം കഠോരദയനീയത മനസ്സിലാക്കാൻ വിഷമമില്ല.

യാതൊരു തൊഴിലും ചെയ്യാത്തവർക്ക് കാലക്ഷേപംതന്നെ ദാരിദ്ര്യത്തിനധീനമാണ്. അയാളുടെ ഗൃഹം സർവത്രവിഷമപൂർണ്ണമായിരിക്കും. സുഖവും സന്തുഷ്ടിയും കണികാണ്മാൻപോലും ഉണ്ടായിരിക്കയില്ല. അവശതയുടെ കൂട്ടതൽനിമിത്തം അവിടെ പലരും പലവിധരോഗങ്ങൾക്ക് അധീനരുമായിരിക്കും. അതങ്ങനെ; ഇതിനുംപുറമെ തൊഴിലില്ലാത്തവരുടെ മനസ്ഥിതിക്കും ഗുരുതരമായ വ്യത്യസ്ഥത കടന്നുകൂടാനിടയാകുന്നുണ്ട്. അതായത് മനസ്സ് സദാ ചലിച്ചുകൊണ്ടിരിക്കുന്നതാണ്. ഉറക്കത്തിൽമാത്രമാണ് മനസ്സിനു വിശ്രമമുള്ളത്. ശേഷം സമയങ്ങൾ മുഴുവൻ അതു് അതിന്റെ പ്രവൃത്തി നടത്തിക്കൊണ്ടേയിരിക്കുന്നു. തൊഴിലില്ലാത്തവനു് കാര്യമായ ആലോചനകൾ കുറയും. സൽപ്രവൃത്തികളെപ്പററിയുള്ള ചിന്തയ്ക്കും ആവശ്യംഉണ്ടാകുന്നില്ല. ഇപ്രകാരമായാൽ മനസ്സ് സദ്വിചാരങ്ങളുടെ എതിർവശംനോക്കി ചലിക്കാനിടവരുന്നു. ദുർവിചാരം തദനുസരണമായ പ്രവൃത്തികൾ എന്നിവയിൽ മനസ്സ് പ്രവൃത്തിച്ചുതുടരുന്നു. ക്രമേണ പരദ്രോഹവൃത്തികളിൽ ആസക്തിവർദ്ധിച്ച് തനിക്കോ, തന്റെ വീട്ടിനോ, നാട്ടിനോ, യാതൊരുഗുണവുമില്ലാതെ ദോഷിയായിത്തന്നെ പരിണമിക്കുന്നു. ഇങ്ങനെ മഹത്തരമായ മനുഷ്യജീവിതത്തെ ദുരുപയോഗപ്പെടുത്തുന്നതു് എത്ര സങ്കടകരമാണ്! ധാരാളം സ്വത്തുള്ളവരായാലും തന്റെ സ്വത്തുമുഴുവൻ വാരത്തിനൊ പാട്ടത്തിനൊ അന്യരെ ഏൾപ്പിച്ച് കിട്ടുന്നതുകൊണ്ടു തൃപ്തിയായി ഉദരപൂരണം നിർവഹിക്കുന്നവരാണെങ്കിൽ അവരെ പരാശ്രയികളെന്നെ പറയാൻ നിർവാഹമുള്ളു. സ്വന്തമായ അദ്ധ്വാനഫലമായി ഉണ്ണുന്നതിനെ സ്വാദുള്ളു. മററുള്ളവൻ പണത്തിന്റെ തികവുകൊണ്ട് ഷൂസ്സും കോട്ടും കണ്ണാടിയും ഖദറാടകളും ധരിച്ച് എത്രതന്നെ വേഷമോടിയിൽ നടന്നാലും ആ പരാശ്രയിയെ ലോകം ബഹുമാനിക്കുന്നില്ല. പുറമെപറയാൻ മടികാണുമെങ്കിലും ഉള്ളുകൊണ്ട് അത്തരക്കാരെ മനുഷ്യർ വെറുക്കുകതന്നെ ചെയ്യും. നേരേമറിച്ച് ആവശ്യത്തിനു ഒരു മുണ്ടുംതോർത്തും ധരിച്ചു നടക്കുന്ന പരിശ്രമിയായ ഒരു തൊഴിലാളിയെ ലോകം ബഹുമാനിക്കുന്നു. പ്രകൃതിപോലും അയാളെ അനുകൂലിക്കുന്നു. ഇതാണ് പരാശ്ര

യത്തിൻേറയും സ്വാശ്രയത്തിൻേറയും വ്യത്യസ്ഥനിലകളെന്നു് ഓൎത്തു പ്രവൎത്തിക്കാത്ത ചിലരെക്കുറിച്ചു് അതിശയിക്കാനല്ലാതെ മാൎഗ്ഗമില്ല. ഏതെങ്കിലും തൊഴിലിൽ പരിശ്രമതല്പരനായി പ്രവൎത്തിക്കുന്ന ഒരാൾക്കു് ഈശ്വരവിശ്വാസം, സ്ഥിരോത്സാഹം, ജാഗ്രത, സൂക്ഷ്മത, സത്യം, ധൎമ്മം, പരോപകാരചിന്ത, ഗുണമാത്സൎയ്യബുദ്ധി, നിസ്വാൎത്ഥത, എന്നിങ്ങനെയുള്ള വിശിഷ്ടസ്വഭാവവിശേഷങ്ങൾ അധീനമായിരിക്കും.

കൃഷി, കച്ചവടം, കൈത്തൊഴിൽ എന്നിങ്ങനെയുള്ള വിവിധതൊഴിലുകളിൽ അവരവരുടെ സൗകൎയ്യംപോലെ ഉചിതബുദ്ധിയോടുകൂടി പെരുമാറി ജീവിതമാൎഗ്ഗത്തെ സുഗമമാക്കി തനിക്കും അന്യൎക്കും ഉപകാരപ്രദനായി നാട്ടിനു് നന്മയും അഭിമാനവും വളൎത്തുന്നതിനു് ഓരോ വ്യക്തിയും ഉററു പരിശ്രമിക്കുന്നതാണു് യഥാൎത്ഥമനുഷ്യധൎമ്മം. ദാരിദ്ര്യത്തെ ഇല്ലായ്മചെയ്തു് ഐശ്വൎയ്യഭൂയിഷ്ഠമായി പരിലസിക്കുന്നതിനു് തൊഴിലില്ലായ്മയെ പരിഹരിച്ചെങ്കിൽമാത്രമെ സാധിക്കയുള്ളു. എല്ലാവരും ഓരോ തൊഴിലുകളിൽ ഏൎപ്പെട്ടു ജീവിതം നയിച്ചേതീരു എന്നുള്ള നിൎബന്ധബുദ്ധി ഉണ്ടാകണം. അനേകം അംഗങ്ങൾ ഉൾപ്പെട്ട ഒരു ഗൃഹം നമുക്കു ദൃഷ്ടാന്തത്തിനെടുക്കാം. ഗൃഹനാഥൻമാത്രം ഉദയംമുതൽ അസ്തമയംവരെ തൻെറ തൊഴിലിൽ വ്യാപൃതനായി ആ കുടുംബത്തിൻെറ ജീവിതാവശ്യങ്ങൾക്കു ധനം ആൎജ്ജിച്ചുപോരുന്നു. ബാക്കിയുള്ളവർ അതുകൊണ്ടു് വയർനിറച്ചു് സുഖം അനുഭവിക്കുന്നു. ആലോചിച്ചുനോക്കിയാൽ ഇതു് എത്ര സങ്കടമാണു! ആക്ഷേപമാണു്! ആ കുടുംബത്തിലെ പ്രായപൂൎത്തിയുള്ള ഓരോ അംഗവും ഓരോ പ്രത്യേകതൊഴിലിൽ ഏൎപ്പെട്ടു് ഗൃഹനാഥനെ സഹായിക്കുകതന്നെ വേണം. ഇങ്ങനെ പ്രവൎത്തിച്ചുപോരുന്ന ഒരു കുടുംബത്തിൻെറ സന്തുഷ്ടി എത്ര മാതൃകാപരമായിരിക്കുമെന്നോൎക്കുക. സ്ത്രീകളും അവൎക്കു സൌകൎയ്യമുള്ള ഏതെങ്കിലും കൈത്തൊഴിലുകളിൽ ഇടപെട്ടു് അഭിമാനത്തേയും സാമ്പത്തികനിലയേയും പുലൎത്തുകതന്നെവേണം.

ഏതെങ്കിലും തൊഴിലിൽ പ്രവൎത്തിക്കുന്നതിനു് ശരിയായ മൂലധനമില്ലാതെ കഴിയുക ഇല്ലല്ലൊ എന്നു പലരും സമാധാനവാക്കു പറയുന്നതായി പലതവണ കേൾക്കാം. തൊഴിലുകൾക്കു് വലിയ മൂലധനത്തിൻെറ ആവശ്യമല്ല ഉള്ളതെന്നും, പ്രത്യുത, പരിശ്രമശീലവും, ശ്രദ്ധയും, പരിജ്ഞാനവും മാത്രമാണാവശ്യമെന്നും ദൃഷ്ടാന്തസഹിതം അവരോടു മറുപടിപറയാൻ സാധിക്കുന്നതാണു്. ഒരു രൂപാ മൂലധനത്തിൽ തൊഴിൽ ആരംഭിച്ചു് ആയിരപ്രഭുക്കളായിത്തീൎന്നിട്ടുള്ള പലരും നമ്മുടെ ചുററും ധാരാളമുണ്ടായിരിക്കും. ഗൃഹനാഥൻെറ തൊഴിൽ കൃഷിയാണെങ്കിൽ മററംഗങ്ങളിൽ സൗകൎയ്യമുള്ളവർ ഏതെങ്കിലും കച്ചവടത്തിലൊ, കൈത്തൊഴിലിലൊ ഏൎപ്പെട്ടു് പ്രവൎത്തിക്കുന്നതു ഉചിതമായിരിക്കും. കൃഷിയിൽത്തന്നെ പരിശ്രമിച്ചുകൂടെന്നില്ല. ഗൃഹത്തിൽ ഒരു തറിയിട്ടു് നെയ്ത്തുനടത്തുന്നതിനു് വലിയ മുതൽമുടക്കു ആവശ്യമില്ല. പാനെയ്ത്തു്, കോഴിവളൎത്തൽ, ആട്ടുകൃഷി, ചില്ലറ കച്ചവടങ്ങൾ ചില്ലറ മററുവ്യവസായങ്ങൾ എന്നിങ്ങനെ ഉത്സാഹമുള്ള തൊഴിലുകൾക്കു് വലിയ മൂലധനത്തിൻെറ ആവശ്യം നേരിടുകയില്ല.

പൊൻപണി, ഇരുമ്പുപണി, മരപ്പണി, പരമ്പു മുതലായ നെയ്ത്തുകൾ, മുതലായവ ഓരോ ജാതിക്കാൎക്കായി കല്പിച്ചു് ഒഴിച്ചു വച്ചിരിക്കുന്ന തൊഴിലുകളായി ചിലർ

കരുതിയിരിക്കാം ഇതു് വെറും മൂഢത്വം മാത്രമാകുന്നു. ഈ മിഥ്യാബോധത്തെ ഹൃദയത്തിൽനിന്നും അകററി അത്യുത്സാഹപൂർവ്വം പരിശ്രമിച്ചു് തൊഴിൽനടത്തുന്നതിനു് ഭാവിപൌരന്മാരായി ലോകരംഗത്തു പരിലസിക്കേണ്ട നമ്മുടെ അരുമ സന്താനങ്ങളെയെങ്കിലും സന്നദ്ധരാക്കേണ്ടതു് നമ്മുടെ പ്രധാന കർത്തവ്യമാകുന്നു. ഇരുമ്പുവേല കൊല്ലനും, മരപ്പണി ആശാരിക്കും ആരും കല്പിച്ചു് തെളിവുചീട്ടും പട്ടയവും കൊടുത്തിട്ടില്ല. മനുഷ്യർ തൊഴിൽ എന്നല്ലാതെ ജാതിക്കു തൊഴിൽ എന്നതർത്ഥമാക്കി വിചാരിക്കുന്നതു സർവ്വാബദ്ധം തന്നെ. ഈ ഒരു വിചാരമാണു് നമ്മുടെ ഉൽക്കർഷത്തിനു് ബാധകമായിത്തിന്നിരിക്കുന്നതു്. നമ്മുടെ ബഹുമാനപ്പെട്ട ഗവർമ്മെൻറിൽ നിന്നും ജനങ്ങൾക്കു് തൊഴിൽപരിശീലനം നൽകുന്നതിനായി ഏതാനും പാഠശാലകൾ സ്ഥാപിച്ചിട്ടുണ്ടു്. അവിടെ ജാതികൾക്കായി തൊഴിൽ എന്നു് നിയമം വച്ചിട്ടില്ല. എല്ലാവർക്കും പരിജ്ഞാനം നൽകികഴിയുന്നത്ര പ്രോത്സാഹിപ്പിച്ചു വരികയാണു ചെയ്യുന്നതു്. പക്ഷെ തൊഴിൽ വിദ്യാലയങ്ങൾ എണ്ണത്തിൽ വളരെ കുറവായിരിക്കുന്നു എന്നു് പറയാതെ ഗത്യന്തരമില്ല. തൊഴിൽ വിദ്യാലയങ്ങളുടെ എണ്ണം വർദ്ധിപ്പിച്ചാൽ തൊഴിലില്ലായ്മ നിശ്ചയമായും പരിഹരിക്കാൻ സാധിക്കുമെന്നാണു് എനിക്കു തോന്നുന്നതു്. നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സുകൊണ്ടു് ജാതിപ്പിശാചിനെ രാജ്യത്തുനിന്നു് ബഹിഷ്കരിച്ചിരിക്കുന്നു. സമത്വം പുലർത്തുന്നതിനായി അനവരതം പൊന്നുതിരുമേനി പ്രയത്നിച്ചുപോരുന്നു. ഇരുമ്പുവേല ചെയ്യുന്നവനെ കൊല്ലനെന്നാരും പറയുകയില്ല. ഏതു് ജോലികളും ഉത്സാഹപൂർവ്വം ഔചിത്യബുദ്ധിയോടുകൂടി നടത്തി സാമ്പത്തികനില പാലിച്ചു് മനുഷ്യജീവിതം സുഖപ്രദമാക്കിത്തീർക്കണമെന്നുള്ള അഭിനിവേശം ഓരോ വ്യക്തിയിലും രൂഢമൂലമായുണ്ടാകണം. പറങ്കിഅണ്ടിക്കാലത്തു് അഞ്ചു രൂപയുടെ ചില്ലറയും കൊണ്ടു് ചന്തതോറും അലഞ്ഞുവട്ടം നടത്തുന്ന ഒരു പരിശ്രമിക്കു് കഷ്ടിച്ചു മൂന്നുമാസം കൊണ്ടു് ചിലവുകഴിഞ്ഞു് 50 രൂപയുണ്ടാക്കാൻ സാധിക്കുന്നതായി പലർക്കും അനുഭവമല്ലെ? ആ അൻപതുരൂപാ ഒരുമൂലധനമായിക്കരുതി എന്തെങ്കിലും വ്യവസായത്തിൽ പ്രവർത്തിക്കരുതോ? യന്ത്രസഹായംകൂടാതെ നടത്താൻ കഴിയുന്ന എത്രയോ കൈത്തൊഴിലുകൾ നമ്മുടെ രാജ്യത്തു് സൗകര്യമായിരിക്കുന്നു! അവയെല്ലാന്നും വലിയ മൂലധനം ആവശ്യമില്ല. ഒരു സാധാരണ ബീഡി തെറുപ്പുകാരനു ദിവസം എട്ടണയുടെ ജോലി ചെയ്യാം. ചില്ലറ ഷാപ്പു കച്ചവടക്കാരനു് 4 അണയിൽ കുറയാതെ ആദായമുണ്ടാക്കാം. ഗൃഹത്തിൽ ഒരു തറിയിട്ടു് നെയ്ത്തുജോലിയിൽ ഏർപ്പെട്ടാൽ ആറണയിൽ കുറയാത്ത പ്രതിഫലം ലഭിക്കുന്നു. സാധാരണ വാഷിങ്ങ് സോപ്പുനിർമ്മാണത്തിൽ ഏർപ്പെടുന്ന പരിശ്രമിക്കു് ദിവസംപ്രതി പത്തണയിൽ കുറയാത്ത ലാഭം ഉണ്ടാകുന്നതാണു്. ചൂരൽവേല പരിചയിച്ചു് ഉത്സാഹമായി പ്രവർത്തിച്ചാൽ മാസംപ്രതി 15 രൂപയിൽ കുറയാത്ത ആദായം ഉണ്ടാക്കാവുന്നതാകുന്നു. തയ്യൽ സ്ത്രീപുരുഷ ഭേദമെന്യെ നിർവ്വഹിക്കാവുന്ന ഒരു ലഘുതൊഴിലാണല്ലൊ. ഇങ്ങനെ ഓരോ തൊഴിലുകളും ചൂണ്ടിക്കാണിച്ചു് വായനക്കാരെ മുഷിപ്പിക്കണമെന്നു് വിചാരിക്കുന്നില്ല. ഓരോ വ്യക്തിയും അവരവർക്കു വാസനയും പരിജ്ഞാനവും ഉത്സാഹവുമുള്ള ഏതെ

ങ്കിലും തൊഴിലിൽ ഏർപ്പെട്ടു് സുഖമായും പരാശ്രയം കൂടാതെയും ജീവിതരീതി അനു വർത്തിക്കണമെന്നു മാത്രമെയുള്ളു.

തൊഴിലില്ലായ്മയെ കഴിയുന്നതു പരിഹരിക്കുന്നതിനുള്ള മാർഗ്ഗങ്ങളെപ്പററിയാണു് ചിന്തിക്കുവാനുള്ളതു്. തൊഴിൽവിദ്യാലയങ്ങൾ നമ്മുടെ നാട്ടിൽ വളരെക്കുറവായിരിക്കുന്നു. അവയെ വർദ്ധിപ്പിക്കുന്നതിനു് ശ്രമിക്കേണ്ടതാണു്. താലൂക്കുതോറും വിവിധതൊഴിലുകൾ അഭ്യസിക്കുന്നതിനു് ഓരോ തൊഴിൽപാഠശാലകൾ ഏർപ്പെടുത്തി പരിജ്ഞാനം നൽകുകയാണു് വേണ്ടതു്. ഓരോതാലൂക്കിലേക്കും പററിയ കൈതൊഴിലുകൾക്കു് പ്രാധാന്യം നൽകണം. തൊഴിൽ പ്രവർത്തനത്തിൽ ജനങ്ങൾക്കു് കൂടുതൽ അഭിരുചിവളർത്തണം. ഇപ്പോൾ പാഠശാലകളിൽ മാനുവൽട്രെയിനിംഗ് നിറുത്തിയിരിക്കയാണല്ലൊ. ഈ നിലയ്ക്കു് അതിൻെറ സ്ഥാനത്തു് ജീവിതമാർഗ്ഗത്തിനാധാരമായ ഓരോ തൊഴിലിൽ പരിജ്ഞാനം നൽകത്തക്ക തൊഴിലഭ്യാസങ്ങൾ നടപ്പിൽ വരുത്തണം. ഓരോപ്രാഥമിക പാഠശാലകളിൽപ്പോലും ഓരോ തൊഴിലിനു് മുഖ്യതനൽകി കുട്ടികളെ അഭ്യസിപ്പിക്കുന്നതിനു് വിദഗ്ദ്ധന്മാരായ അദ്ധ്യാപകന്മാരെ നിയമിക്കണം. പ്രാഥമിക വിദ്യാലയജീവിതംകൊണ്ടു് തൃപ്തിയടയുന്ന ഗ്രാമീണർക്കു് അതിനുശേഷം ഉചിതമായ കൈത്തൊഴിലുകളിൽ ഏർപ്പെട്ടു് കാലക്ഷേപഗതി സുകരമാക്കിത്തീർക്കത്തക്കവണ്ണം തൊഴിലഭ്യാസം പ്രാഥമികപാഠശാലകൾ മൂലം ഉണ്ടാവുകതന്നെ വേണം. ഇതുകൂടാതെ ഓരോസ്ഥലത്തേയും സഹകരണസംഘങ്ങൾ ഈ വിഷയത്തിൽ ഉററു പരിശ്രമിക്കണം. തൊഴിൽ നടത്താൻ തൻെറടവും ത്രാണിയും ഉത്സാഹവുമുള്ള ചെറുപ്പക്കാർക്കായി പ: സ: സംഘങ്ങൾ വേണ്ടസഹായങ്ങൾ നൽകണം. അവർക്കു വേണ്ടഉപദേശങ്ങൾ നൽകി തൊഴിലിൽ അഭിരുചി വളർത്തി പ്രവർത്തിപ്പിക്കണം. തൊഴിലില്ലായ്മയെ പരിഹരിക്കത്തക്ക പ്രവർത്തനപദ്ധതി ഓരോ സംഘത്തിൻേറയും മുഖ്യഉദ്ദേശ്യമായി കരുതണം. ഈ നിലയിൽ മററുള്ളവയെ അപേക്ഷിച്ചു് ഒരു സ്ഥലത്തെ സഹകരണസംഘങ്ങൾക്കു് ആ സ്ഥലത്തെ തൊഴിലില്ലായ്മയ്ക്കു് ന്യായമായ പരിഹാരം ഉണ്ടാക്കാൻ കഴിയും നല്ലപരിശ്രമികളാണെന്നു് ബോധ്യമുള്ള അംഗങ്ങൾക്കു് സംഘം വായ്പനൽകി സഹായിക്കണം. അവരെക്കൊണ്ടു് ശരിയായവിധം തൊഴിൽ നടത്തിച്ചു് ജീവിതമാർഗ്ഗം തെളിച്ചുകൊടുക്കണം. അവരുടെ പ്രവൃത്തികളെ സൂക്ഷ്മാവലോകനം ചെയ്യുന്നതും വേണ്ടഉപദേശങ്ങൾ നൽകി പ്രോത്സാഹിപ്പിക്കുന്നതും സഹകരണസംഘപ്രവർത്തകന്മാരുടെ പ്രത്യേക കടമയായി കരുതണം. സംഘത്തിലെ മൂലധനത്തിൻെറ അൻപതു ശതമാനമെങ്കിലും തൊഴിലില്ലായ്മയെ പരിഹരിക്കുന്ന വിഷയത്തിൽ ഔചിത്യപൂർവ്വം വിനിയോഗിക്കണം. തൊഴിലില്ലാത്തവർക്കു തൊഴിൽമാർഗ്ഗം തെളിച്ചു് ദേശനന്മയെവളർത്തുന്നതിൽ സഹകരണ സംഘങ്ങൾ നിഷ്കളങ്കമായി പ്രയത്നിച്ചേ തീരു. അതിലേക്കു് ഇന്നു് മിക്കസംഘങ്ങളിലും നടപ്പിലിരിക്കുന്നവായ്പ അനുവദിക്കുന്നരീതി ഉടച്ചുവാക്കേണ്ടതായിരിക്കുന്നു.

ഇപ്രകാരം പ. സ: സംഘങ്ങളും തൊഴിൽപാഠശാലകളും മൂലം നമ്മുടെയിടയിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്ന തൊഴിലില്ലായ്മയെ ഉച്ചാടനം ചെയ്യിക്കുന്നതിനും

അലസന്മാരായി ഭാവിച്ചു നടക്കുന്ന നല്ല പരിശ്രമികളായ ചെറുപ്പക്കാരെ നല്ല കൈത്തൊഴില്പുകാരാക്കി ജീവിതമാൎഗ്ഗം യാതൊരു ക്ലേശവുംകൂടാതെ സുരക്ഷിതമായി നിൎവ്വഹിക്കുന്നതിനും തദ്ദാരാജനങ്ങൾക്കും ദേശത്തിനും നന്മയും സന്തുഷ്ടിയും വളൎത്തുന്നതിനും സാധിക്കുമെന്നുള്ളതു് തൎക്കമററ സംഗതിയാകുന്നു

## നമ്മുടെ കയററുവ്യവസായം.

ഇന്നാട്ടിലെ ജനങ്ങളുടെ വ്യവസായങ്ങളിൽ ഏററവും പ്രധാനമായ ഒന്നാണല്ലോ കയററുവ്യവസായം. തിരുവിതാംകൂറിലെ ജനസംഖ്യയിൽ ഒരു വമ്പിച്ചഭാഗം ഈ വ്യവസായംകൊണ്ടു് ജീവിച്ചുപോരുകയാണെന്നു് എല്ലാവൎക്കും അറിവുള്ള വിവരമാണല്ലോ. സാധുജനങ്ങൾക്കു് ധാരാളം തൊഴിലുണ്ടാക്കികൊടുക്കയും അവരുടെപട്ടിണിയെ പരിഹരിക്കുവാൻ ഇത്രമേൽ ഉതകുകയുംചെയ്യുന്നവേറൊരു വ്യവസായം ഇന്നാട്ടിൽ ഇല്ലാതിരിക്കേ ഈ വ്യവസായത്തിനു നേരിട്ടിരിക്കുന്ന അധഃപതനത്തിൻെറ ഹേതുക്കളെന്തെല്ലാമെന്നാരായുകയും അവയ്ക്കു ചില പരിഹാരങ്ങൾ നിൎദ്ദേശിക്കുകയും ചെയ്യുകയാണു് ഈ ലേഖനത്തിൻെറ പ്രധാന ഉദ്ദേശം. വിശേഷിച്ചും നമ്മുടെ നാട്ടിലെ വ്യവസായങ്ങളെ കൂടുതൽ പരിപുഷ്ടമാക്കുവാൻ ഉള്ള പരിശ്രമത്തിൽഏൎപ്പെട്ടിരിക്കുന്ന ദിവാൻ സചിവോത്തമൻ സർ. സി. പി. രാമസ്വാമി അയ്യരവർകളുടെ സവിശേഷമായ ശ്രദ്ധയും താഴെപ്പറയുന്ന നിൎദ്ദേശങ്ങളിലേക്കു ക്ഷണിച്ചുകൊള്ളുന്നു.

കയററുവ്യവസായം ഒരു ഫാക്ടറി വ്യവസായമല്ല. വൻപിച്ച ധനം മുടക്കുകൂടാതെ സാധാരണന്മാൎക്കുപോലും ചെയ്യത്തക്ക നിലയിലാണു് അതിപ്പോൾ സ്ഥിതിചെയ്യുന്നതു്. ആയതുകൊണ്ടു് ഒരു കുടിൽവ്യവസായമെന്ന നിലയിൽ തിരുവിതാംകൂറിൻെറ പല ഭാഗങ്ങളിലും വിശേഷിച്ചും കായലോരങ്ങളിലും കടലോരങ്ങളിലും ധാരാളമാളുകൾ കയറുണ്ടാക്കുന്നുണ്ടു്.

ഇപ്രകാരം കയറുണ്ടാക്കുന്ന സാമാന്യജനങ്ങൾ അതേ, തൊഴിലാളികൾ അവൎക്കു കിട്ടുന്ന മൂന്നോ നാലോ ചക്രം കൂലികൊണ്ടു ഇപ്പോൾ കഴിഞ്ഞുകൂടി വരികയാണു്. തുച്ഛമായ ഈ കൂലിയല്ലാതെ മററൊന്നും അവൎക്കു കിട്ടാൻ സാധിക്കുകയില്ല. അഥവാ ആശിക്കുവാൻകൂടി നിവൃത്തിയില്ല—എന്നുള്ള ഒരു നിലയാണു് കൂലിക്കാരേയും അതിലേൎപ്പെട്ടിരിക്കുന്ന സാമാന്യജനങ്ങളേയും സംബന്ധിച്ചു ഈ വ്യവസായത്തിനുള്ളതു്. ഓരോദിവസവും രാവിലെ ആറുമണിമുതൽ വൈകിട്ടു ആറു മണിവരെ എല്ലുമുറിഞ്ഞു പണിചെയ്തതിനുശേഷം വെറും നാലുചക്രംകൊണ്ടു് ഒരു വേലക്കാരൻ തൃപ്തിപ്പെടേണ്ടിവരുന്നു. ചില ദിവസങ്ങളിൽ ഈ നാലു ചക്രംതാരനു് സുഖക്കേടായിപോകുകയോ, അതല്ലാ മഴകൊണ്ടു ജോലിചെയ്വാൻ സാധിക്കാതെയായിത്തീരുകയോ ചെയ്തുപോയാൽ ആ ദിവസങ്ങളിൽ അയാളും അയാളുടെ വൻപിച്ച കുടുംബവും പട്ടിണിതന്നെ. ഈ വേലക്കാരൻ അവൻെറ ഈ കൂലികൊണ്ടു് എത്ര

സന്താനങ്ങളെപ്പോററും — അവരെ എങ്ങിനെ വിദ്യാഭ്യാസം ചെയ്യിക്കും. ചുരുക്കത്തിൽ പറഞ്ഞാൽ ഇന്നു കയററു വ്യവസായത്തിലേർപ്പെട്ടിരിക്കുന്ന വേലക്കാരന്റെ നില ഏററവും കഷ്ടമായിട്ടുള്ളതാണ്.

വേലക്കാരൻകഴിഞ്ഞാൽ പിന്നീട്ട് ഈ വ്യവസായത്തിലേപ്പെട്ടിരിക്കുന്നതു് ഒരുതരം ഇടനിലക്കാരാണ്. ഇടനിലക്കാരൻ കയറുണ്ടാക്കുന്ന ചെറുതരം തൊഴിൽക്കാരന്റെ പക്കൽനിന്നും കയർ വിലയ്ക്കെടുത്തു് ആലപ്പുഴ മുതലായ സ്ഥലങ്ങളിൽ കൊണ്ടുപോയി വ്യാപാരംചെയ്യുന്നയാളാണ്. അയാൾ ഓരോ തവണയും അഞ്ചോ പത്തോ കണ്ടി കയർവീതം നാട്ടിൽനിന്നും ശേഖരിക്കുന്നു. എന്നാൽ ഇപ്രകാരം ശേഖരിക്കുന്ന കയറിനു അയാൾ രൊക്കം വിലകൊടുത്തെന്നു വരികയില്ല. കയറിന്റെ വില അയാൾ അറിയാതെയോ സാമാനമായോ കൊടുക്കുകയേ ഉള്ളൂ. ഇങ്ങനെ വാങ്ങുന്ന കയറുകൊണ്ടു അയാൾ ആലപ്പുഴച്ചെന്നാൽ അവിടെ അയാൾക്കും വലിയ രക്ഷയൊന്നും കിട്ടുകയില്ല. അവിടെ വല്യ മുതലാളിമാരുടേയും ഗോഡൌണുകളിലും അയാൾ അയാളുടെ കയററക്കിവച്ചിട്ടു അവരുടെ സൌകര്യമനുസരിച്ചു അതിന്റെ വിലയ്ക്കായി കാത്തുനില്ക്കണം. വിലയോ അവർപറയുന്നതും! സാധാരണ എല്ലാ സാമാനങ്ങൾക്കും സാമാനങ്ങളുടെ ഉടമസ്ഥൻ ആവശ്യപ്പെടുന്ന വിലയാണ് വാങ്ങുന്നവർ കൊടുക്കുന്നതെങ്കിലും കയറിനെ സംബന്ധിച്ചു് ആ രീതി വ്യത്യാസമാണ്. കയറിനു വാങ്ങുന്ന ആൾകൊടുക്കുന്ന വിലയാണ്. ചുരുക്കത്തിൽ ഇടനിലക്കാരൻ മുതലാളിയും അയാളുടെ ചരക്കു മറെറാരാളെ അടിച്ചേൽപ്പിച്ചു കിട്ടുന്ന പണംകൊണ്ടു് തൃപ്തിപ്പെടേണ്ടിയിരിക്കുന്നു. ഇപ്രകാരമാണു കയറുണ്ടാക്കുന്ന സാമാന്യരുടേയും അതു വാങ്ങിക്കൊണ്ടുപോയിവിൽക്കുന്ന കച്ചവടക്കാരന്റെയും സ്ഥിതി.

ഇനിയും ഈ വ്യവസായത്തിന്റെ മറെറാരുഘട്ടമുണ്ടു്. അതു് ഏററവും ആദ്യഘട്ടമാണ്. കയറുണ്ടാക്കുന്ന തൊണ്ടിനെ സംബന്ധിച്ചാണ്. തൊണ്ടു കായലിൽ കുഴിച്ചിട്ടു് ചീയിക്കുവാൻ സൌകര്യമില്ലാത്തയിടങ്ങളിൽനിന്നും അതു കയറുവ്യവസായസെൻററുകളിലേക്കു അതായതു ചീയിക്കുവാനും മററും സൌകര്യമുള്ള സ്ഥലങ്ങളിലേക്കു കൊണ്ടുവരുന്നു. ഒരുക്കൂട്ടമാളുകൾ - തൊണ്ടുകച്ചവടക്കാർ തേങ്ങായുടെ ഉടമസ്ഥരിൽനിന്നു തൊണ്ടുശേഖരിക്കുന്നു. അവർ ഉടമസ്ഥർക്കു സാമാന്യം തുഛമായ വിലകൊടുത്തിട്ടു അസാമാന്യമായ ലാഭത്തോടുകൂടി തൊണ്ടിനെ കയററു വ്യവസായികൾക്കു വില്ക്കുകയാണു ചെയ്യുന്നതു്. ഇതുമൂലം യഥാത്ഥവ്യവസായികൾ താങ്ങാൻനിവൃത്തിയില്ലാത്ത വില കൊടുത്താൽമാത്രമെ തൊണ്ടുകിട്ടുകയുള്ളൂ. ഇതു വിലക്കൂടുതൽ കൊടുത്തുവാങ്ങുന്ന തൊണ്ടുകൊണ്ടു് കയറുപിരിച്ചു വില്ക്കുകയാണെങ്കിൽ മിക്കപ്പോഴും കയറുണ്ടാക്കുന്നയാളിനു തൊണ്ടിന്റെ വിലകഴിച്ചാൽ അവന്റെ കൂലിതന്നെകിട്ടുമോയെന്നു സംശയമാണ്. മുകളിൽ കയറിന്റെകാര്യം പ്രസ്താവിച്ചതുപോലെതന്നെ തൊണ്ടുവാങ്ങുന്നതിലും വില്ക്കുന്നതിലും തൊണ്ടിന്റെ ഉടമസ്ഥനും തൊണ്ടുവാങ്ങി കയറുണ്ടാക്കുന്നയാളിനും വെറും നാമമാത്രമായ ആദായംമാത്രമെ കിട്ടുകയുള്ളൂ. (മ: രാ:)

---

## പുതിയ സ്കൂൾവർഷം.

എസ്. ററി. റെഡ്യാർ & സൺസ് Head Office:--വി. വി. പ്രസ്സ്, കൊല്ലം.

ബ്രാഞ്ചുകൾ:—

തിരുവനന്തപുരം, ആലപ്പുഴ, ചങ്ങനാശേരി, കോട്ടയം, കൊട്ടാരക്കര, ചെങ്ങന്നൂർ.

ഇംഗ്ലീഷ് മലയാളം സ്കൂളുകളിൽ ഈ ആണ്ടത്തേയ്ക്കു് ആവശ്യമുള്ള എല്ലാത്തരം ഇംഗ്ലീഷ് മലയാളപാഠപുസ്തകങ്ങളും വില്പനയ്ക്കു തയാറാക്കിക്കഴിഞ്ഞിരിക്കുന്നു. കൂടാതെ വിദ്യാൎത്ഥികൾക്കാവശ്യമുള്ള നോട്ടുബുക്കുകൾ, ഡ്റായിംഗ്, മാപ്പ്ഡ്റായിംഗ്ബുക്കുകൾ, ഗ്രാഫ്ബുക്കുകൾ, ഇൻസ്ററ്റുമെൻറ് ബാക്സുകൾ, ഫൌണ്ടൻ പെൻ, പെൻസിലുകൾ, പുതിയതരം പെൻസിൽ കട്ടർ, സ്കെയിൽ, മഷിക്കുപ്പി, ക്ലിപ്പ്, പുതിയമാതിരി ഇങ്ക്സ്ററാൻഡ്, പുതിയതരം റൂളുകൾ, ചായപെൻസിലുകൾ, വാട്ടർകളറുകൾ, റബ്ബർ, ചാക്കു് മുതലായ എല്ലാവക ഉപകരണങ്ങളും, ഹാജർ പുസ്തകം, ബിൽഫാറം, അപേക്ഷാഫാറം, അഡ്മിഷൻരജിസ്ററർ മുതലായ സ്കൂൾ റിക്കാർഡുകളും മിതമായവിലയ്ക്കു ഞങ്ങളുടെപക്കൽ തയാർ.

ഒന്നാംതരം മേനിക്കടലാസിൽ പരിഷ്കൃതരീതിയിൽ ബയൻറുചെയ്തിട്ടുള്ള എല്ലാത്തരം നോട്ടുബുക്കുകളും മിതമായവിലക്കും കൂടുതൽ എടുക്കുന്നവൎക്കു നല്ല കമ്മീഷനോടുകൂടിയും കൊടുക്കുന്നതാണു്. മേല്പറഞ്ഞ എല്ലാ സാമാനങ്ങളും വിദേശത്തുള്ളവൎക്കു് വി. പി. മൂലമായി അയച്ചുകൊടുക്കുന്നതും, വി. പി. ചെലവുകൾ അവർതന്നെ വഹിക്കേണ്ടതുമാകുന്നു.

ടി സാമാനങ്ങൾ ഞങ്ങളുടെ എല്ലാ ബ്രാഞ്ചുകളിലും കിട്ടുന്നതാണു്.

എന്നു്, എസ്. ററി. റെഡ്യാർ & സൺസ്.

---

# CAFE CONNEMARA.

**CANTONMENT—TRIVANDRUM.**

Prop: Mr. M. KESAVAN.

ജനറൽസപ്ലൈ ഷാപ്പിനോടുതൊട്ടു് അത്യുത്തമരീതിയിൽ നടത്തിവരുന്ന റസ്ററൻറു്. ശീതളപാനീയങ്ങളും ശീമമദ്യങ്ങളും എപ്പോഴും തയ്യാറുണ്ടു്. തിരുവനന്തപുരംപട്ടണത്തിൽ പരിഷ്കൃതരീതിയിൽ കസ്ററമേഴ്സിന്റെ സൗകൎയ്യങ്ങളും ലാഭവുംനോക്കി നടത്തുന്ന ഒരു പ്രസിദ്ധതോതിലുള്ള റസ്ററൻറാണു് പാളയം കേഫ് കന്നിമേറാ എന്നു് അനുഭവസ്ഥർക്കറിയാം.

---

## ശ്രീ ധന്വന്തരിമഠം ആയുൎവ്വേദൌഷധശാല.

പുത്തൻചന്ത, പുളിമൂട്,—തിരുവനന്തപുരം

അവിപന്നവീൎയ്യങ്ങളായ മൂലികകളും ദ്രവ്യങ്ങളുംചേൎത്തു് പൂൎണ്ണമായ ഉത്തരവാദിത്വത്തോടുകൂടി തയ്യാറാക്കപ്പെട്ടിട്ടുള്ള അരിഷ്ടം, ആസവം, ചൂൎണ്ണം, വടകം, ലേഹ്യം മുതലായവ തയ്യാറുണ്ടു്.

രോഗവിവരം നേരിട്ടോ എഴുത്തുമൂലമോ അറിയിച്ചാൽ ചികിത്സ നിശ്ചയിക്കപ്പെടും.

വൈദ്യൻ പി. പരമേശ്വരൻപിള്ള.

Physician, Ayurveda Dispensary

Reg: No. 79.

# പുതിയ
# ഇംഗ്ലീഷ്മലയാളനിഘണ്ടു

---

ഇതുവരെ മലയാളത്തിൽ പ്രസിദ്ധം ചെയ്തിട്ടുള്ള ഇംഗ്ലീഷ്മലയാള നിഘണ്ടുക്കളെ അപേക്ഷിച്ചു പലതരത്തിലും പ്രത്യേക വൈശിഷ്ട്യത്തോടുകൂടിയ ഒരു കോശഗ്രന്ഥമാണ് ഞങ്ങൾ പുതുതായി പ്രസിദ്ധം ചെയ്തിരിക്കുന്നതു്. ഇംഗ്ലീഷുവാക്കുകളുടെ അൎത്ഥം മനസ്സിലാക്കേണ്ട ഇംഗ്ലീഷുഭാഷാനഭിജ്ഞന്മാൎക്കു വിവരമായി അൎത്ഥം മലയാളത്തിൽ നല്കിയിട്ടുള്ളതുകൂടാതെ ഇംഗ്ലീഷിൽനിന്നു തൎജ്ജിമ ചെയ്യേണ്ടവൎക്കു ഉപയോഗപ്രദമായ രീതിയിൽ ഒററവാക്കുകളായും ഈ പുതിയ നിഘണ്ടുവിൽ അൎത്ഥം നല്കിയിട്ടുണ്ടു്. ഇതു തൎജ്ജിമക്കാർ അത്യധികമായി ആഗ്രഹിക്കുകയും സ്വാഗതം ചെയ്യുകയും ചെയ്യുന്ന ഒരു കാൎയ്യമാണെന്നു പ്രത്യേകം പറയണമെന്നില്ലല്ലൊ. ഇതുവരെ പുറത്തായിട്ടുള്ള ഇംഗ്ലീഷുമലയാളം നിഘണ്ടുക്കളോടു താരതമ്യപ്പെടുത്തുമ്പോൾ ഈ ഗ്രന്ഥത്തിലെ ഭാഷാശുദ്ധിയെപ്പററി എടുത്തു പറയേണ്ടിയിരിക്കുന്നു. ഇതിൽ തെററില്ലെന്നുതന്നെ ഞങ്ങൾക്കു തീൎത്തുപറയുവാൻ സാധിക്കും. ശുദ്ധമായ സംസ്കൃതപദങ്ങളും, മലയാളപദങ്ങളും, മലയാളത്തിൽ പ്രചാരമുള്ള പല തമിഴ്പദങ്ങളുമാണ് ഈ ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്നതു്. വിഷമപ്പെട്ട ഇംഗ്ലീഷ്പദങ്ങളുടെ ഉച്ചാരണം തെററിപ്പോകാൻ വേണ്ട വ്യവസ്ഥയും ഇതിൽനൽകിയിട്ടുണ്ടു്. ഇംഗ്ലീഷുപഠിക്കണമെന്ന് ആഗ്രഹമുള്ളവൎക്കും അല്പം പഠിച്ചവൎക്കും ഉപരിപഠനത്തിനു ഈ നിഘണ്ടു അത്യന്തം ഉപകരിക്കും. വിദ്യാൎത്ഥികൾക്കു ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ഗ്രന്ഥമാണു ഇതു്. സൎവ്വോപരി ഇതിന്റെ പ്രത്യേകത ഈ പുതിയ പ്രസിദ്ധീകരണത്തിനു ഞങ്ങൾ ഏററവും കുറഞ്ഞ വിലയാണിട്ടിരിക്കുന്നതെന്നുള്ളതാണ്. ആവശ്യക്കാർ ഉടൻ അപേക്ഷിക്കുക.

ശ്രീരാമവിലാസം ബുക്കുഡിപ്പോ,
കൊല്ലം—തിരുവനന്തപുരം.

Edited, Printed and Published by K. Raghavan Pillai,
at the Sree Rama Vilasom Press, (Branch)—Trivandrum.